# The Kerala Kaumudi

PUBLISHED EVERY SUNDAY

EDITOR-IN-CHIEF: C. V. KUNJURAMAN

*MARCH 28, 1937 – TRIVANDRUM – MEENAM 15, 1112*

*Vol. 28*

*No. 13*

*ONE ANNA*




ജമ്മൻ ഡിക്ടേററർ ഹേർ അഡോൾഫ് ഹിററ്ലർ

മഹായുദ്ധഫലമായി ജമ്മനിക്കു നഷ്ടപ്പെട്ട കോളനികൾ തിരിയെ സമ്പാദിക്കുവാനുള്ള ശ്രമങ്ങളിലാണ് ഹിററ്ലർ ഇപ്പോൾ പ്രധാനമായി ശ്രദ്ധിച്ചുകാണുന്നതു്. ഈ വിഷയത്തെപ്പററി ബ്രിട്ടീഷ് ഗവമ്മെൻറ് ആലോചിക്കുന്നേയില്ലെന്ന് ബ്രിട്ടീഷ് വിദേശകാര്യമന്ത്രിയായ അന്തോണി ഈഡൻ പാർലിമെൻറിൽ പ്രസ്താവിച്ചിരിക്കുന്നു. നഷ്ടപ്പെട്ടിരിക്കുന്ന കോളനികളുടെ വിസ്തീർണ്ണം 12 ലക്ഷം ചതുരശ്രമൈലും ജനസംഖ്യ 150 ലക്ഷവുമാണ്.

1120

# ചിരിയും ചിന്തയും

പിതാവ്—മകനേ, നീ കരയുന്നതെന്തിനു്? ഞാൻ മറിഞ്ഞുവീണതിൽ എനിക്കു യാതൊരു ദണ്ഡവും തട്ടിയില്ല.

മകൻ—അച്ഛാ, അതുകൊണ്ടല്ല ഞാൻ കരഞ്ഞതു്. കയ്യിലിരുന്ന പഴം ചതഞ്ഞു ചീത്തയായിപ്പോകുമെന്നു വിചാരിച്ചാണു്.

* * *

ഭാര്യ—എങ്ങനെയുള്ള ഭർത്താവാണു് ഭാഗ്യവാൻ?

ഭർത്താവ്—പതിവ്രതയായ ഒരു ഭാര്യയുള്ളയാൾ

ഭാര്യ—അപ്പോൾ അങ്ങു മഹാഭാഗ്യവാൻ തന്നെ.

ഭർത്താവ്—എന്തോ, അതു നിനക്കാണു് കൂടുതൽ നിശ്ചയം

* * *

വോട്ടറന്മാരുടെ ഒരു സമ്മേളനത്തിൽ വച്ചു ഒരു സ്ഥാനാർത്ഥി ഇങ്ങനെ അയാളുടെ പ്രസംഗം തുടങ്ങി. "നിങ്ങൾ ബുദ്ധിയുള്ളവരാണെങ്കിൽ—" അപ്പോഴേയ്ക്കും ശ്രോതാക്കളിൽ ഒരാൾ—"വേറെ ആണുങ്ങൾക്കാക്കെങ്കിലും വോട്ടുകൊടുക്കും"

* * *

ആഗതൻ—അപ്പോൾ നിങ്ങൾ ഒരു ഡാക്ടരാകാൻ തന്നെ തീരുമാനിച്ചു അല്ലേ?

യുവാവ്—അതേ,

ആഗതൻ—അതിനുവല്ല പ്രത്യേകകാരണവുമുണ്ടോ?

യുവാവ്—ഉണ്ടു്. പറയാം. ഡാക്ടരുടെ യത്നം ഫലിച്ചാലെന്തു് ഇല്ലെങ്കിലെന്തു്, ഫീസ് കയ്യിലല്ലേ. ഇതു മറ്റൊരുതൊഴിലിലും സാദ്ധ്യമല്ല.

* * *

രോഗി—ഡാക്ടർ, ഇതു ന്യുമോണിയാ തന്നെന്നു നിശ്ചയമുണ്ടോ? ചിലപ്പോൾ ഡാക്ടർമാർ ന്യുമോണിയായ്ക്കു മരുന്നുകൊടുക്കുമെങ്കിലും രോഗി മററു വല്ലസുഖക്കേടുകൊണ്ടുമായിരിക്കും മരിക്കുന്നതു്.

ഡാക്ടർ—(സഗൗരവം) ഞാൻ ന്യുമോണിയായ്ക്കു മരുന്നുകൊടുത്താൽ മററു രോഗംകൊണ്ടു മരിക്കില്ല; നിശ്ചയം.

* * *

## വിശേഷവൃത്താന്തങ്ങൾ

—:—

1845-മുതൽ 1894-വരെ ജീവിക്കയും 1881-മുതൽ 1894വരെ രാജ്യംഭരിക്കയും ചെയ്തിരുന്ന റഷ്യയിലെ സാർ ചക്രവർത്തി അലക്സാൻഡർ മൂന്നാമൻ ക്രൂരനായ ഒരു മർദ്ദകനായിരുന്നു. ഇദ്ദേഹത്തിന്റെ പിതാവിന്റെ കാലത്തു് ശക്തിപ്പെട്ടിരുന്നതും പിതാവിന്റെ വധത്തിനു് ഹേതുവായിരുന്നതുമായ ലിബറൽ കക്ഷിയിൽപെട്ട സകലരേയും അലക്സാൻഡർ കൊന്നൊടുക്കുകയൊ സൈബീരിയായിലേക്കു നാടുകടത്തുകയൊ ചെയ്തിരുന്നു. ഈ കൂട്ടത്തിൽ ഒരു പ്രധാനി സാർ ചക്രവർത്തിനിയുടെ ഒരു ആപ്തമിത്രമായിരുന്നു. അദ്ദേഹത്തെ ചക്രവർത്തിനി ആപത്തിൽനിന്നു രക്ഷിച്ചതു് ചക്രവർത്തിയുടെ കല്പനയിലെ ഒരു കോമ (,) മാററിയിട്ടിട്ടാണു്. ചക്രവർത്തിനിയുടെ സ്നേഹിതനായിരുന്നതുകൊണ്ടു് മാപ്പു് കൊടുക്കണമെന്നായിരുന്നു ഗവമ്മെൻറു ചക്രവർത്തിയുടെ അടുക്കൽ ശുപാർശചെയ്തിരുന്നതു്. അതിന്മേൽ ചക്രവർത്തി "Pardon impossible, to be sent to Siberia" എന്നെഴുതിയിട്ടു. ഈ കല്പന ഗവമ്മെൻറിലേക്കു എത്തിക്കുന്നതിനു മുൻപായി ചക്രവർത്തിനി ആ വാചകത്തിലെ കോമ ഒരു വാക്കിനു് മുൻപോട്ടു കയററിയിടുകയുണ്ടായി. അപ്പോൾ ആ കല്പന താഴെക്കാണുന്നപ്രകാരമായി:"Pardon, impossible to be sent to Siberia". ഈ കല്പന കിട്ടിയമാത്രയിൽ തടവുകാരനാക്കപ്പെട്ടിരുന്ന ചക്രവർത്തിനിയുടെ സ്നേഹിതനെ ഗവമ്മെണ്ടു് സ്വതന്ത്രനാക്കുകയും അദ്ദേഹം തൽക്ഷണം റഷ്യാരാജ്യത്തുനിന്നു മാറിക്കളയുകയുംചെയ്തു. ഈ റഷ്യാചക്രവർത്തിനി ഡെൻമാർക്കിലെ ക്രിസ്ത്യൻ ഒൻപതാമൻ രാജാവിന്റെ പുത്രിയും എഡ്വേർഡ് ഏഴാമൻ ചക്രവർത്തിയുടെ പട്ടമഹിഷിയും ജോർജ് പഞ്ചമൻ ചക്രവർത്തിയുടെ മാതാവുമായിരുന്നു് 1925-ൽ മരിച്ച അലക്സാൻഡ്രാരാജ്ഞിയുടെ സഹോദരിയായിരുന്നു. 1918-ലാണു് ഇവർ മരിച്ചതു്.

* * *

---

പരിചാരിക—നാളെ രാവിലെ എത്ര മണിക്കു വിളിച്ചുണർത്തണം.

അതിഥി—ഞാൻ മണി അടിക്കാം, അപ്പോൾ വിളിച്ചുണർത്തിയാൽമതി.

---

അടുത്ത ലക്കത്തിൽ

## മന്നത്തിന്റെ ശാപ്പാടുവ്യവസ്ഥ

ലണ്ടനിലെ ഒരു ട്രാം ബസ്സിൽ ഒരു ദിവസം മിസിസ് ഫ്രാങ്ക്സ്കോട്ട് എന്നൊരു സ്ത്രീയും 13 കുട്ടികളും ഒരുമിച്ചു് ഇരിക്കുന്നതുകണ്ടു് ടിക്കററു് ചെക്കർ ടിക്കററു് കാണണമെന്നാവശ്യപ്പെട്ടു. ഉടനെ ആ സ്ത്രീ കൈവശമുണ്ടായിരുന്ന ഒരു ടിക്കററു് കൊടുത്തു. അതു മേടിച്ചു് തിരിച്ചും മറിച്ചും നോക്കിക്കൊണ്ടു് ടിക്കററു് ചെക്കർ പറയുകയാണു്:—ഒരു ടിക്കററു വാങ്ങിക്കൊണ്ടു ഒരു പള്ളിക്കൂടത്തിലെ കുട്ടികൾക്കും അദ്ധ്യാപികയ്ക്കും യാത്രചെയ്യാൻ സാധിക്കയില്ലെന്നറിയാമല്ലൊ.

മിസിസ് ഫ്രാങ്ക് സ്കോട്ട്— എന്തുകൊണ്ടു്? അവർ അത്രയും എന്റെ കുട്ടികളാണു്. അഞ്ചുവയസ്സിൽ കൂടിയവരാരും ഈ കൂട്ടത്തിലില്ല. അതിൽ കൂടുതൽ പ്രായമുള്ളവർക്കല്ലേ ടിക്കററു് വേണ്ടതു്. എനിക്കു അഞ്ചുവയസ്സിൽ കൂടുതൽ പ്രായമുണ്ടു്. എനിക്കു ടിക്കററും ഉണ്ടു്.

ടിക്കററു്ചെക്കർ—ഇതെങ്ങനെഞാൻ വിശ്വസിക്കും? കണ്ടിട്ടു് നിങ്ങൾ ഒരു പള്ളിക്കൂടം അദ്ധ്യാപികയെപ്പോലെയും കുട്ടികൾ അത്രയും നിങ്ങളുടെ വിദ്യാർത്ഥിനികളെപ്പോലെയുമിരിക്കുന്നല്ലൊ. കുട്ടികളെ വല്ലകാഴ്ചകളും കാണിക്കാൻ കൊണ്ടുപോവുകയായിരിക്കും.

ടിക്കററു് ചെക്കറുടെ ഈ പ്രസ്താവം ആ സ്ത്രീക്കു ആക്ഷേപകരമായി തോന്നി. അവർ ഉടനെതന്നെ കൂടെ വച്ചിരുന്ന ഒരു വലിയ പെട്ടിതുറന്നു് അതിൽനിന്നു് ഒരു ബൈബിൾ എടുത്തു് കുട്ടികൾ ഓരോരുത്തരുടേയും ജനന തീയതി കുറിച്ചിട്ടിരുന്നതു് കാണിച്ചുകൊടുത്തു. ചെക്കർ തൃപ്തിപ്പെടുകയും ചെയ്തു. ആ കുറിപ്പിൽനിന്നു് ഇളയ രണ്ടു കുട്ടികൾക്കു ആറുമാസം പ്രായമെന്നും മൂത്ത രണ്ടുകുട്ടികൾക്കു നാലരവയസ്സേ ആയിട്ടുള്ളു എന്നും മിസിസ് സ്കോട്ട് അഞ്ചുകൊല്ലത്തിനുള്ളിൽ അഞ്ചുപ്രാവശ്യം പ്രസവിച്ചു എന്നുംമൂന്നുപ്രാവശ്യം മൂമ്മൂന്നുകുട്ടികളേയും രണ്ടുപ്രാവശ്യം ഈരണ്ടു കുട്ടികളേയുമാണു് പ്രസവിച്ചതു് എന്നും വെളിപ്പെട്ടു.

---

# കേരളകൗമുദി

പുസ്തകം 28 | 1937 മാർച്ച് 28 | തിരുവനന്തപുരം | 1112 മീനം 15 | ലക്കം 13


## എസ്. എൻ. ഡി. പി. ബോർഡ്

### ശ്രദ്ധാർഹമായ തീരുമാനങ്ങൾ

## മി. പണിക്കരുടെ മാനസാന്തരം

### തിരഞ്ഞെടുപ്പിൽ ഈഴവരുടെ കർത്തവ്യം

എസ്. എൻ. ഡി. പി. യോഗം ഡയറക്ടറന്മാരുടെ ഒരു യോഗം 1112 കുംഭം 29-ാംനു രാവിലെ 10 മണിക്കു ആലപ്പുഴ യോഗം ഹെഡാഫീസിൽ വച്ചു മി: സി. വി. കുഞ്ഞുരാമന്റെ അദ്ധ്യക്ഷതയിൽ നടന്നിരിക്കുന്നു. യോഗം പാർലിമെൻററിബോർഡ് നിയമസഭാ സ്ഥാനാർത്ഥികളെ തെരഞ്ഞെടുത്തതിനുശേഷം യോഗത്തിനു എതിരായി പുറപ്പെട്ടിരിക്കുന്ന മി. കെ. കുഞ്ഞുപണിക്കരും (ഇദ്ദേഹം ഒരു ഡയറക്ടരാണു്) സന്നിഹിതനായിരുന്നു.

ആദ്യമായി ക്ഷേത്രപ്രവേശന സ്മാരക പ്രവർത്തന കമ്മിററിയിൽനിന്നും 1937 ഫെബ്രുവരി 12-ാംനു യോഗത്തിലേക്കയച്ച കത്തും ധനശേഖരത്തിനുള്ള അഭ്യർത്ഥനകളും വായിക്കുകയും കമ്മിററിയുടെ അപേക്ഷ അനുസരിച്ച് എസ്. എൻ. ഡി. പി. യോഗവും അതിന്റെ ബ്രാഞ്ചുകളും യൂണിയൻസും ഈ കാര്യത്തിൽ, മെമ്മോറിയൽ കമ്മിററിയിൽനിന്നു് ഏർപ്പെടുത്തിയിട്ടുള്ള എല്ലാ പ്രാദേശിക കമ്മിററികളോടും ഹൃദയപൂർവ്വം സഹകരിക്കേണ്ടതാണെന്നു നിശ്ചയിക്കുകയും പ്രസ്തുത നിശ്ചയം എല്ലാ ശാഖകൾക്കും യൂണിയൻസിനും മെമ്മോറിയൽ വർക്കിങ്ങ് കമ്മിററിക്കും അയച്ചുകൊടുക്കേണ്ടതാണെന്നു തീരുമാനിക്കുകയുംചെയ്തു.

അടുത്തതായി എസ്. എൻ. ഡി. പി. യോഗവും സന്യാസിമാരും തമ്മിലുള്ള കേസുകൾ യോഗത്തിന്റെ ന്യായമായ അവകാശങ്ങൾക്കു ഹാനികരമാകാത്തവിധത്തിൽ രാജിയാക്കാൻ സാധിക്കുമെങ്കിൽ അപ്രകാരം ചെയ്യുന്നതിനും ആ രാജിവ്യവസ്ഥയനുസരിച്ച കേസവസാനിപ്പിക്കുന്നതിനും മെസേഴ്സ് കെ. അയ്യപ്പൻ, ബി. ഏ., എം. ഏൽ. സി.; വി. കെ. വേലായുധൻ, ബി. ഏ., ബി. എൽ; സി. ഒ. പത്മനാഭൻവൈദ്യൻ; സി. വി. കുഞ്ഞുരാമൻ; എം. എസ്. അനിരുദ്ധൻ, ബി. ഏ., ബി. എൽ. എന്നിവരെ ഒരു കമ്മിററിയായി നിയമിക്കയും അവരുടെ രാജിവ്യവസ്ഥകൾ ബോർഡിൽ അറിയിക്കേണ്ടതാണെന്നു തീരുമാനിക്കയുംചെയ്തു.

അനന്തരം തെരഞ്ഞെടുപ്പുകാര്യത്തെപ്പററി താഴെപ്പറയുന്ന നിശ്ചയങ്ങൾ ചെയ്കയുണ്ടായി.

1. എസ്. എൻ. ഡി. പി. പാർലിമെൻററി ബോർഡിൽനിന്നു നിശ്ചയിച്ചിട്ടുള്ള സ്ഥാനാർത്ഥികൾക്കു വോട്ടു ചെയ്യുകയും അവരുടെ വിജയത്തിനായി എല്ലാ പ്രകാരത്തിലുമുള്ള സഹായസഹകരണങ്ങൾ ചെയ്തുകൊടുക്കുകയും ചെയ്യണമെന്നു് ഈഴവർക്കു റിസർവേഷനുള്ള എല്ലാ നിയോജകമണ്ഡലങ്ങളിലേയും ഈഴവവോട്ടറന്മാരോടും ഈഴവ സ്ഥാനാർത്ഥികളുടെ വിജയത്തിൽ അനുഭാവമുള്ള ഇതരസമുദായങ്ങളിലെ വോട്ടറന്മാരോടും ഈ യോഗം അപേക്ഷിക്കുന്നു.

2. സംയുക്തപാർലിമെൻററി ബോർഡിൽനിന്നു നിറുത്തിയിട്ടുള്ള സ്ഥാനാർത്ഥികൾക്കു വോട്ടുകൊടുത്തും മററുപ്രകാരത്തിൽ വേണ്ട സഹായസഹകരണങ്ങൾ ചെയ്തും അവരുടെ വിജയത്തിനായി ശ്രമിക്കണമെന്നു് എല്ലാ ഈഴവ വോട്ടറന്മാരോടും ഈഴവസമുദായത്തിലെ മററു മാന്യന്മാരോടും അപേക്ഷിക്കുന്നു.

3. സംയുക്ത പാർലിമെൻററിബോർഡിൽനിന്നു സ്ഥാനാർത്ഥികളെ നിറുത്തിയിട്ടില്ലാത്ത നിയോജകമണ്ഡലങ്ങളിൽ വർഗ്ഗീയപ്രാതിനിദ്ധ്യതത്വം സമ്മതിക്കുന്ന സംഘടനകളിൽനിന്നു നിറുത്തുന്ന സ്ഥാനാർത്ഥികളെയൊ അങ്ങനെയുള്ള സ്ഥാനാർത്ഥികളില്ലാത്തപക്ഷം വർഗ്ഗീയപ്രാതിനിദ്ധ്യം സമ്മതിക്കുന്ന സ്ഥാനാർത്ഥികളെയൊ സഹായിക്കണമെന്നു് ഈ യോഗം സംയുക്ത പാർലിമെൻററി ബോർഡിനോടു ശുപാർശചെയ്യുന്നു.

മേല്പറഞ്ഞ നിശ്ചയങ്ങൾ പാസാക്കിയശേഷം, യോഗം പാർലിമെൻററി ബോർഡിന്റെ കാര്യപരിപാടിക്കു് എതിരായി യോഗം ഡയറക്ടരും പാർലിമെൻററി ബോർഡിലെ ഒരു മെമ്പറും പാർലിമെൻററിബോർഡിന്റെ തെരഞ്ഞെടുപ്പിൽ സ്ഥാനാർത്ഥിയായി നിന്നു പരാജിതനായദ്ദേഹവും ആയ മി: കെ. കുഞ്ഞുപണിക്കർ യോഗത്തിലേക്കു് ഒപ്പിട്ടുതന്നിട്ടുള്ള പ്രതിജ്ഞയ്ക്കു വിരുദ്ധമായിപ്രചരണവേലകൾ ചെയ്തുവരുന്നതിനാൽ അദ്ദേഹത്തിന്റെ മേൽ യോഗത്തിൽനിന്നു എടുക്കേണ്ട നടപടികളെപ്പററി പര്യാലോചിച്ചു. യോഗത്തിന്റെ പരിപാടികൾക്കെതിരായി മി: പണിക്കർ നടത്തിവരുന്ന ഗ്രന്ഥ

...ന്ത്രങ്ങളെപ്പററി ജെനറൽ സെക്രട്ടറി ...ദ്സ്താവിച്ചപ്പോൾ പ്രക്ഷുബ്ധമായ സദ...ിൽനിന്നും ഷെയിംവിളികൾ മുഴങ്ങി ...ൊണ്ടിരുന്നു. വിവാദവിഷയത്തെപ്പററിയുള്ള ജെനറൽ സെക്രട്ടറിയുടെയും മററു മെമ്പറന്മാരുടെയും അഭിപ്രായ പ്രകടനങ്ങൾക്കുശേഷം യോഗത്തിൽ നിന്ന് നിറുത്തിയിട്ടുള്ള സ്ഥാനാൎത്ഥികൾക്കെതിരായി പ്രചരണവേലകൾ ചെയ്യുന്നതല്ലെന്നു മി. കെ. കഞ്ഞുപണിക്കർ ബോർഡിന് ഉറപ്പു നൽകുകയാൽ വല്ല നടപടിയും വേണ്ടി വന്നാൽ അടുത്ത പൊതുയോഗത്തിൽ തീരുമാനിക്കുന്നതിനായി ഈ വിഷയം മാററി വയ്ക്കണമെന്നു നിശ്ചയിച്ചു.

അനന്തരം മാവേലിക്കര യൂണിയൻെറ പ്രവൎത്തനത്തിൽ നേരിട്ടിരിക്കുന്ന കഴപ്പങ്ങളെ സംബന്ധിച്ചു മി. കെ. ജി. മാധവൻ യോഗത്തിലേക്കു അയച്ച അപേക്ഷയെപ്പററി ആലോചിക്കുകയും അതിൽ പറയുന്ന കാര്യങ്ങൾക്കു തീരുമാനമുണ്ടാക്കുന്നതിനായി മെ: വി. കെ. വേലായുധൻ, ബി. എ., ബി. എൽ., കെ. എൻ. കഞ്ഞുകൃഷ്ണൻ ബി. എ., കണ്ണാറെ ഗോപാലപ്പണിക്കർ, എം. മാധവൻ വക്കീൽ, പാലപ്രാ കേശവൻ എന്നിവരെ ഒരു കമ്മിററിയായി നിയമിച്ചു അധികാരപ്പെടുത്തുകയും ചെയ്തു.

യോഗത്തിൻെറ ഒരു വിശേഷാൽ പൊതുയോഗം വിളിച്ചുകൂട്ടണമെന്നു കാണിച്ചു മി: കെ. കഞ്ഞുപണിക്കർ അയച്ചിരുന്ന എഴുത്ത് വായിക്കുകയും വാഷികയോഗത്തിനു മുമ്പായി വിശേഷാൽ പൊതുയോഗം വിളിച്ചുകൂട്ടേണ്ടതില്ലെന്ന് ഐകകണ്ഠ്യേന തീരുമാനിക്കുകയും ചെയ്തു.

ചിറയിൻകീഴ് താലൂക്കിൽ മി. ഇ. മാധവൻ ഉടൻ സംഘടന ആരംഭിക്കേണ്ടതാണെന്നു നിശ്ചയിച്ചശേഷം മൂന്നുമണിക്കു യോഗം അവസാനിച്ചു.

മൂന്നരമണിക്കു എസ്. എൻ. ഡി. പി. യോഗം കൗൺസിൽ മി. സി. ഒ. പത്മനാഭൻവൈദ്യൻെറ അദ്ധ്യക്ഷതയിൽകൂടി. ശാഖായോഗങ്ങളിൽനിന്നു യോഗത്തിലേക്കു സമൎപ്പിച്ചിരുന്ന അപേക്ഷകളെപ്പററി ആലോചിച്ചു തീർച്ച ചെയ്തശേഷം യോഗം അഞ്ചരമണിക്കു പിരിഞ്ഞു.

---

# കരുനാഗപ്പള്ളി-കാർത്തികപ്പള്ളി

## നിയോജക മണ്ഡലത്തിലെ തെരഞ്ഞെടുപ്പ്



### ശ്രദ്ധാർഹമായ ഒരു കത്ത്

[കരുനാഗപ്പള്ളി - കാത്തിപ്പള്ളി നിയോജകമണ്ഡലത്തിൽ എസ്. എൻ. ഡി. പി. യോഗത്തിൽ നിന്ന് നിറുത്തിയിരിക്കുന്ന സ്ഥാനാൎത്ഥിയായ മി. കെ. കേശവൻ, ബി. എ., ബി. എൽ. ന് ശ്രീചിത്തിര സ്റ്റേററ് കൗൺസിൽ മെമ്പർ മി: കോമലേഴത്തു ശങ്കരൻ അയച്ചത്]

കണ്ണകുഴി, തിരുവനന്തപുരം,
1112 കുംഭം 26

പ്രിയപ്പെട്ട മി. കേശവന്,

നിങ്ങളുടെ കത്ത് എനിക്കു ഇന്നലെ കിട്ടി. മറുപടി എഴുതുവാൻ ഇന്നേ സൌകര്യപ്പെട്ടുള്ളു. കരുനാഗപ്പള്ളി-കാൎത്തികപ്പള്ളി നിയോജകമണ്ഡലത്തിൽ ഈഴവൎക്കു സംവരണംചെയ്തിട്ടുള്ള സ്ഥാനത്തേക്കു നിങ്ങൾ നിൽക്കുന്നു എന്നുള്ള വിവരം ഞാൻ നേരത്തെ അറിഞ്ഞിരുന്നതാണ്. എസ്. എൻ. ഡി. പി. പാർലിമെൻററി ബോർഡ് നിങ്ങളെ നോമിനേററുചെയ്യുന്നതിനു മുമ്പായി നിങ്ങളെ എതിൎക്കുവാൻ ചിലരുണ്ടായിരുന്നു എന്നറിഞ്ഞപ്പോൾ നമ്മുടെ ആളുകളുടെ ഔചിത്യമില്ലായ്മയെപ്പററി ഞാൻ വളരെ കുണ്ഠിതപ്പെട്ടു. എങ്കിലും ചുമതലയുള്ളവർ ഇച്ഛാഭംഗത്തിന് ഇടവരുത്താതെ നിങ്ങളെ തന്നെ സ്ഥാനാൎത്ഥിയായി നിയമിച്ചതിൽ അവരെ ഞാൻ ആത്മാൎത്ഥമായി അഭിനന്ദിക്കുകയും നിങ്ങളെ ഹാർദ്ദമായി അനുമോദിക്കുകയും ചെയ്തുകൊള്ളുന്നു.

ഇത്തരംകാൎയ്യങ്ങളിൽ, ഈവകസന്ദർഭങ്ങൾ വരുമ്പോൾ വിശേഷിച്ചും, സമുദായാംഗങ്ങളിൽ ഉത്തരവാദിത്വമുള്ളവൎക്കു ഗൌരവമായ ചില ചുമതലകളുള്ളതു മറക്കാവതല്ല. സംഘടിതമായ ചില വ്യവസ്ഥകൾക്കു വിധേയരാകുവാൻ സ്വയം സമ്മതിച്ചവർ അവയെ ഒരിക്കലും നിഷേധിച്ചുകൂടാത്തതാകുന്നു. അപ്രകാരം ചെയ്യുന്നവരെ തങ്ങളുടെ മദ്ധ്യത്തിൽനിന്ന് ആട്ടിപ്പായിക്കേണ്ടു കടമ സമുദായത്തിനുള്ളതാണ്. സ്വാധീനമുള്ളവർ അതിനായി ഒരുമ്പെടാതിരിക്കുന്നുവെങ്കിൽ അത് അവരുടെ ഔദാൎയ്യബുദ്ധികൊണ്ട് മാത്രമാണെന്നു വിചാരിച്ചാൽ മതിയാകും.

നിങ്ങളെ എതിൎക്കുന്നതിനു ചിലർ ആലോചന നടത്തുന്നതായും മററും കത്തിൽ കാണുന്നു. തലയ്ക്കു വെളിവുള്ളവരാരും അതിന് ഒരുങ്ങുമെന്ന് എനിക്കു തോന്നുന്നില്ല. സ്ഥാനാൎത്ഥിത്വത്തിൽതോററ, ദുമ്പില്ലാത്ത ചിലർ നൈരാശ്യംകൊണ്ടു വല്ലതും പുലമ്പുന്നുണ്ടായിരിക്കാം. അതർഹിക്കുന്ന വിധത്തിൽ അവയെല്ലാം വിഗണിക്കുന്നതാണുത്തമം. അവഗണനയ്ക്കും ഒരതിരുണ്ടാവാം. അതിനപ്പുറം കടന്നാൽ അത്തരം എതിൎപ്പിനെ തകൎക്കുവാനും സന്നദ്ധരായിരിക്കേണ്ടതു് ആവശ്യംതന്നെ. പക്ഷെ നമ്മുടെ നിയോജകമണ്ഡലത്തിൽ അങ്ങനെ ഒരു പതനം വന്നുകൂടുമെന്നു എനിക്ക് അശേഷം വിശ്വാസമില്ല. അല്ല, അങ്ങനെ വരുന്നപക്ഷം ജയിക്കുവാൻ നോക്കുകതന്നെ. എന്താ സംശയം?

മി. കേശവന് സൎവ്വവിജയങ്ങളും ഞാൻ ആശംസിക്കുന്നു.

എന്ന്

കോമലേഴത്തു ശങ്കരൻ

☞ കരുനാഗപ്പള്ളി-കാർത്തികപ്പള്ളി നിയോജകമണ്ഡലത്തിലെ ഈഴവ വോട്ടർമാരുടെ ഗാഢമായ ശ്രദ്ധയെ മി.



സി. പി. മാത്തൻ, ബി. എ., ബി. എൽ.,
മാനേജിങ്ങ് ഡയറക്ടർ ക്വയിലോൺബാങ്ക്

മദ്രാസിൽ താമ്പരത്തേയ്ക്കു മാററി സ്ഥാപിച്ചിരിക്കുന്ന ക്രിസ്ത്യൻ കാളജിനോടു അനുബന്ധിച്ച് പ്രസ്തുത കാളേജിലെ പൂർവ്വവിദ്യാർത്ഥികൾകൂടി ഏർപ്പെടുത്തുന്ന ഡാക്ടർ മില്ലർ സ്മാരകഗ്രന്ഥശാലയ്ക്കു മി. മാത്തൻ 1000 രൂപ സംഭാവന ചെയ്തിരിക്കുന്നു.

---

# ഒററവോട്ടുപോലും പിണങ്ങുന്നവർക്ക് കിട്ടരുത്

(ഡാക്ടർ ജി. നാണു)

അടുത്തുവരുന്ന തെരഞ്ഞെടുപ്പ് തിരുവിതാംകൂർ രാഷ്ട്രീയ ചരിത്രത്തിൽ ഒരു നവീന അദ്ധ്യായത്തെ കുറിക്കുന്നതാണ്. വിനിശ്ചിതവും കാര്യക്ഷമവുമായ പ്രവൃത്തിപരിപാടിയോടു കൂടിയ രാഷ്ട്രീയകക്ഷികളുടെ വളർച്ച നിയമതലങ്ങളുടെ ഒരു സജീവ ലക്ഷണമാണ്. ബ്രിട്ടീഷിൻഡ്യൻ നിയമസമിതികളേയും ബ്രിട്ടീഷ് പാർലിമെൻറിനേയും സജീവമായി പ്രവർത്തിപ്പിക്കുന്നതു് അവിടത്തെ രാഷ്ട്രീയ കക്ഷികളാണെന്നുള്ള പരമാർത്ഥം അതെപ്പററി പഠിച്ചു കൊണ്ടിരിക്കുന്നവർക്ക് അറിയാവുന്നതാണ്. നിയമസമിതികളുടെ അപ്രതിഹതമായ വളർച്ചക്കും ഊർജ്ജസ്വലമായ പ്രവൃത്തിക്കും അതൊന്നുതന്നെയാണ് സഹായിക്കുന്നതു്. ഇതിൻെറ അഭാവം തിരുവിതാംകൂർ നിയമസമിതികളുടെ അന്തസ്സിനെ സാരതരമായി ബാധിക്കയും അതിൻെറ പ്രവർത്തനങ്ങളെ നിർജ്ജീവമാക്കയും ചെയ്യുന്നുണ്ട്. തിരുവിതാംകൂറിലാവട്ടെ രാഷ്ട്രീയ കക്ഷികൾക്കു പകരം വർഗ്ഗീയകക്ഷികളാണുള്ളതു്. ഇതുകൾക്കാകട്ടെ യാതൊരു ഉദ്ദേശവും പ്രവൃത്തിപരിപാടിയും വ്യവസ്ഥാപിത നയവും വിനിശ്ചിത നിയമങ്ങളും ഇല്ല. തങ്ങളുടെ വർഗ്ഗത്തിൽ പെട്ട കുറെപ്പേരെ നിയമസഭയിലേക്കു ഉന്തിത്തള്ളി അയയ്ക്കുന്നതോടെ ഈ കക്ഷികളുടെ ഉദ്ദേശസമാപ്തിയും വരുന്നു. അവർ നിയമസഭകളിൽ എങ്ങിനെ പ്രവർത്തിക്കുന്നു എന്ന് ഒരു ചിന്തയും ആർക്കും ഇല്ല. ഇത്തരത്തിലുള്ള നയം രാഷ്ട്രീയ പ്രബുദ്ധതയുള്ള ഒരു രാജ്യത്തിനോ, സമുദായത്തിനോ ചേർന്നതല്ല.

എന്നാൽ ഇപ്പോഴത്തെ സംയുക്ത രാഷ്ട്രീയ കാൺഗ്രസ് ഈ നയത്തിൽ നിന്നും വിഭിന്നമായ പ്രവൃത്തിപരിപാടി സ്വീകരിച്ചു കാണുന്നതു രാഷ്ട്രീയ പ്രബുദ്ധതയുടെ ഒരു ചിഹ്നമായി കരുതി ആശ്വസിക്കാവുന്നതാണ്. അവർക്കു ചില വ്യവസ്ഥാപിത കർമ്മപദ്ധതികൾ ഉണ്ട്. അവരുടെ തെരഞ്ഞെടുപ്പ് തിരുവിതാംകൂറിൽ ഒരു പുതിയ നയം സംജാതമാക്കുന്നു. അവരുടെ സ്ഥാനാർത്ഥികൾക്കു വ്യവസ്ഥാപിതമായ നിർദ്ദേശങ്ങളും നിശ്ചിത കർമ്മപദ്ധതിയും കാണുന്നു. ഇതു് ശരിയായ ഒരു രാഷ്ട്രീയ കക്ഷിയുടെ രൂപീകരണത്തിനുള്ള അടിസ്ഥാനമായി കരുതാവുന്നതാണ്. ഇപ്രകാരമുള്ള രാഷ്ട്രീയ കക്ഷികൾ രാഷ്ട്രത്തിൻെറ പൊതു നന്മയ്ക്കു അത്യന്താപേക്ഷിതങ്ങളാണ്. ഈ മാതിരിയുള്ള ഇതര രാഷ്ട്രീയ കക്ഷികൾ രൂപീകരിക്കയോ അഥവാ സംയുക്തരാഷ്ട്രീയ കക്ഷിയിൽ ചേർന്നിട്ടില്ലാത്തവർ അതിൻെറ ഘടകങ്ങളായി ചേർന്നു പ്രവർത്തിക്കയോ ചെയ്യുന്നതു് തിരുവിതാംകൂറിൻെറ രാഷ്ട്രീയ പ്രബുദ്ധതയുടെ ലക്ഷണമായിരിക്കും.

ഈഴവർക്കു റിസർവ്വ ചെയ്തിട്ടുള്ള പത്തു സീററുകളിലേക്കു എസ്. എൻ. ഡി. പി. പാർലിമെൻററി ബോർഡിൽ നിന്നും സ്ഥാനാർത്ഥികളെ നിയമിച്ചു കഴിഞ്ഞുവല്ലോ. ഇതിനുശേഷം ഈ തെരഞ്ഞെടുപ്പിനെ പററിയും മററും പലതും പത്രപംക്തികൾ മുഖേ

---

കോമലേഴത്തു് ശങ്കരൻെറ കത്തിലേക്കു ആകർഷിക്കുവാൻ ഞങ്ങൾക്കു അതിയായ സന്തോഷമുണ്ട്. ഞങ്ങൾ മുൻപ് ഒരവസരത്തിൽ പ്രസ്താവിച്ചിട്ടുള്ളതുപോലെ, മി: സി. കേശവൻെറ അറസ്റ്റിനെ തുടർന്നുണ്ടായ ഏററവും വിഷമഘട്ടത്തിൽ ജെനറൽ സെക്രട്ടറിയായിരുന്ന് യോഗത്തേയും സമുദായത്തേയും എത്രയും സമർത്ഥമായും പ്രശസ്തമായും സേവിച്ച്, ഈഴവരുടേയും മററു അവശസമുദായക്കാരുടേയും അകൈതവമായ അഭിനന്ദനത്തെ സമാർജ്ജിച്ചിട്ടുള്ള ഒരു മാന്യയുവാവാണ്, ഇപ്പോൾ ഈ നിയോജകമണ്ഡലത്തിൽ യോഗവും സംയുക്തകാൺഗ്രസും സ്ഥാനാർത്ഥിയായി നിറുത്തിയിരിക്കുന്ന മി: കെ. കേശവൻ. എന്നിരുന്നിട്ടും മി. കേശവനെ എതിർക്കുവാൻ ഒരീഴവനെ നിറുത്തണമെന്ന് ഈഴവരെന്നുപറയുന്ന ഒന്നുരണ്ടുപേരും അവർക്കു ഇപ്പോൾ ചങ്ങാതിമാരായി കിട്ടിയിരിക്കുന്ന ഈഴവേതരന്മാരായ വേറെ ചിലരും കൂടി ആലോചിച്ചുവരുന്നതായി ഞങ്ങൾ അറിയുന്നു. ഈഴവർ നല്ല സംഘടനയും രാഷ്ട്രീയപ്രബുദ്ധതയും ഉള്ള ഒരു സമുദായക്കാരാണെന്നു, ഈഴവർക്കു സീററുകൾ സംവരണംചെയ്തുകൊണ്ട് ഗവൺമെൻറു് പുറപ്പെടുവിച്ച കമ്യൂണിക്കിൽതന്നെ പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഈഴവരെസംബന്ധിച്ച് ഗവൺമെൻറിനും അതുപോലെ ഇതരസമുദായങ്ങൾക്കുമുള്ള ഈ മതിപ്പ് വളർത്തുകയല്ലാതെ, നശിപ്പിക്കുവാൻ ഈഴവനായ ഒരുവനും സന്നദ്ധമാകുമെന്ന് ഞങ്ങൾ വിശ്വസിക്കുന്നില്ലെങ്കിലും, ഈഴവരുടെ സംഘടിതബലം ഒരു പരീക്ഷണഘട്ടത്തിൽ എത്തിയിരിക്കുന്ന ഒരു സന്ദർഭമാണിതെന്നുള്ളതു് നിർവ്വിവാദമാകുന്നു. കരുനാഗപ്പള്ളി-കാർത്തികപ്പള്ളി നിയോജകമണ്ഡലത്തിലെ സമ്മതിദായകന്മാരായ ഈഴവർ ഇതു് മനസ്സിലാക്കി, ഈഴവസമുദായത്തിൻേറയും യോഗത്തിൻേറയും ശക്തിയും പ്രശസ്തിയും വർദ്ധിപ്പിക്കുമാറു്, യോഗം സ്ഥാനാർത്ഥിയായ മി. കേശവനെ എല്ലാ വിധേനയും സഹായിച്ച് വിജയിയാക്കുമെന്നാണ് ഞങ്ങളുടെ ദൃഢമായ വിശ്വാസം. ഈ വിഷയത്തെപ്പററി മി: കോമലേഴത്തു് ശങ്കരൻ മി. കേശവന് അയച്ച കത്തിൽ പ്രകടമാക്കിയിരിക്കുന്ന മനോഭാവമാണ് ഓരോ ഈഴവനും ഈ പരീക്ഷണഘട്ടത്തിൽ ഉണ്ടായിക്കാണ്മാൻ ഞങ്ങൾ ആഗ്രഹിക്കുന്നതു്.

കേരളകൗമുദി പത്രാധിപർ

നപുറത്തുവന്നു കഴിഞ്ഞിട്ടുണ്ട്. പാർലിമെൻററി ബോർഡിന്റെ നിരാക്ഷേപമായ തെരഞ്ഞെടുപ്പിൽ പരാജയംകൊണ്ടു പരിഭൂതരായവർ എന്തുതന്നെ പുലമ്പിയാലും അതു ലോകം വകവച്ചു കൊടുക്കയില്ല. ഇത്ര നിരാക്ഷേപവും ഇന്നു നിലവിലിരിക്കുന്ന പരിഷ്കൃത പാർലിമെൻറരീതിക്കനുരൂപവുമായ ഒരു തെരഞ്ഞെടുപ്പ് എസ്. എൻ. ഡി. പി. യോഗത്തിന്റെ ഭൂതകാലചരിത്രത്തിൽ ഉണ്ടായിട്ടുണ്ടോ എന്നു് സംശയിക്കേണ്ടിയിരിക്കുന്നു. അത്ര കരുതലോടും സൂക്ഷ്മതയോടും പ്രലോഭന വിധേയമാകാതെയുമാണ് തെരഞ്ഞെടുപ്പു നടന്നിട്ടുള്ളതെന്നു് അതിന്റെ ഫലം വിളിച്ചുപറയുന്നുണ്ട്. ഈ അവസരത്തിൽ പരാജിതരായ സ്ഥാനാർത്ഥികളും ഈഴവ സമുദായവും ചില സംഗതികൾ പ്രത്യേകം ഓർക്കേണ്ടതുണ്ട്.

കഴിഞ്ഞ അരനൂററാണ്ടുകാലം ഈഴവർ വിവിധപ്രക്ഷോഭണങ്ങളിൽ ഏർപ്പെട്ടു പ്രവർത്തിച്ചുകൊണ്ടിരുന്നു. അവയിൽ മിക്കതിലും അവർ വിജയിക്കയും ചെയ്തിട്ടുണ്ട്. ഈ പ്രക്ഷോഭണങ്ങൾ എസ്. എൻ. ഡി. പി. യോഗം തന്നെയാണ് നടത്തിയിട്ടുള്ളതു്. യോഗത്തിന്റെ കാര്യക്ഷമവും നിയമപരവുമായ പ്രവർത്തനങ്ങളാണ് ഈഴവസമുദായത്തെ ഈ നിലയിൽ എത്തിച്ചിട്ടുള്ളതു്. ഇന്നു് ഭാരതമഹാജനസഭയേപ്പോലും അതിശയിക്കത്തക്കതും സർ സി. പി. യേയും അദ്ദേഹത്തെപ്പോലെയുള്ള പ്രശസ്തന്മാരായ മററനേകം രാഷ്ട്രീയ വിചക്ഷണന്മാരേയും അത്ഭുതപരതന്ത്രരാക്കുന്നതും വിപുലമായ സംഘടനാശക്തി സമുദായത്തിനു വരുത്തിയിട്ടുള്ളതും എസ്. എൻ. ഡി. പി. യോഗമാണെന്നു് ഓരോ ഈഴവനും പ്രത്യേകം കൃതജ്ഞതാപൂർവം സ്മരിക്കേണ്ടതാണ്. യോഗത്തിന്റെ പേരും പെരുമയും സംഘടിതശക്തിയും ഇനിയും പുലർത്തിക്കൊണ്ടു പോകേണ്ടതു് ഓരോ സമുദായവ്യക്തിയുടേയും കർത്തവ്യമാണ്. അതിനാൽ എസ്. എൻ. ഡി. പി. യുടെ ഏതു നിർദ്ദേശവും, ഒരു പക്ഷേ ചിലപ്പോൾ ചില പ്രത്യേകവ്യക്തികൾക്കു അനുകൂലമായി വന്നില്ലെങ്കിലും, ഭൂരിഗുണത്തെ കാംക്ഷിച്ച് നിറവേററുകയാണ് നമ്മുടെ കടമ.



ബഹുമാനപ്പെട്ട ആഗാഖാൻ

ഇൻഡ്യയിലെ മുസ്ലീം നേതാക്കന്മാരിൽ ഒരാളും മുസ്ലീങ്ങളിൽ കോജാ അല്ലെങ്കിൽ ഇസ്മേലിയാ എന്ന വിഭാഗത്തിന്റെ മതാധികാരിയുമാണ് ബ: ആഗാ സുൽത്താൻ സർ മഹമ്മദ് ഷാ ഖാൻ, ജി. സി. എസ്. ഐ., ജി. സി. ഐ. ഈ., ജി. സി. വി. ഒ., എൽ എൽ. ഡി. ബ്രിട്ടീഷ് ഗവർമ്മെൻറ് 1886-ൽ ഇദ്ദേഹത്തിന് "ഹിസ് ഹൈനസ്" എന്ന ബഹുമതി നൽകി. ഇന്ത്യൻ ഭരണ പരിഷ്കാരം സംബന്ധിച്ച് ലണ്ടനിൽ കൂടിയ വട്ടമേശസമ്മേളനങ്ങളിൽ ഇദ്ദേഹം ഒരു പ്രതിനിധിയായിരുന്നു. സ്ഥിരതാമസം ഇംഗ്ലണ്ടിലും ഫ്രാൻസിലുമായിട്ടാണ്. അവിടങ്ങളിലെ കുതിരപ്പന്തയങ്ങളിൽ വലിയ ഉത്സാഹിയും പങ്കുകാരനുമാകുന്നു. ലോകത്തിലെ മഹാ ധനികന്മാരിൽ ഒരാളെന്ന പ്രശസ്തിയും ഇദ്ദേഹത്തിനുണ്ട്. ഇപ്പോൾ അറുപത്തിരണ്ടു വയസ്സായി.

---

തിരുവിതാംകൂറിലെ ഈ നിയമസഭാപരിഷ്കാരം സർവ രാഷ്ട്രീയലോകത്തും അറിയപ്പെട്ടിട്ടുള്ളതാണ്. ഈ തെരഞ്ഞെടുപ്പ് അവർ എത്രയും ഉൽക്കണ്ഠയോടെ വീക്ഷിക്കുന്നുമുണ്ടാവാം. സംയുക്തസമുദായങ്ങളുടെ ശേഷിയും ശേമുഷിയും സംഘടിതശക്തിയും എത്രമാത്രമുണ്ടെന്നു അവർ ഉൽക്കണ്ഠയോടെ പ്രതീക്ഷിക്കയാണ്. നാം ഈ അവസരത്തിൽ നമ്മുടെ നാശത്തിനുള്ള കോടാലിക്കു കൈ ഇടരുതു്. നമ്മുടെ ശക്തിയെ നാം ശിഥിലീഭവിപ്പിക്കരുതു്. ഇതരസമുദായങ്ങളേയും ലോകത്തെ മുഴുവനും അറിയിച്ചിട്ടുള്ള ബലിഷ്ഠവും വിപുലവുമായ നമ്മുടെ ശക്തി, അപൂർവം ചില വ്യക്തികളുടെ സ്വാർത്ഥസംപൂരണത്തിനായി ബലികഴിക്കാൻ ഇടവരുന്നതു്, സമുദായത്തിന്റെ അന്തസ്സിനും വിലയ്ക്കും നിലയ്ക്കും മതിപ്പിനും കേടാണെന്നു് ഓരോ വ്യക്തിയും പ്രത്യേകം ഓർത്തു് പ്രവർത്തിക്കണം.

യോഗത്തിനാൽ നിയുക്തരായ സ്ഥാനാർത്ഥികളുടെ വിജയത്തിന് സർവശക്തികളും പ്രയോഗിച്ച് സമുദായം യത്നിക്കണം. പരാജിതരായ സ്ഥാനാർത്ഥികൾ ആ പരാജയം സസന്തോഷം വരിക്കണം. അവരുടെ ഭാവിവിജയത്തിനുള്ള ഊന്നുകാലാണ് ആ പരാജയം. അവർ ഇനിയും പിണങ്ങാൻ നിൽക്കാതെ മററു അംഗങ്ങളോടൊത്തുചേന്ന് ഇപ്പോൾ നിയമിതരായിരിക്കുന്ന സ്ഥാനാർത്ഥികളുടെ വിജയത്തിനായി ശ്രമിക്കണം. അതാണ് യഥാർത്ഥസമുദായസേവനം. അതാണ് ശരിയായ രാഷ്ട്രീയ പ്രബുദ്ധതയുടെ ലക്ഷണം. അതാണ് യഥാർത്ഥ പൌരബോധം. അല്ലാതെ സ്വാർത്ഥംകരുതി പിണങ്ങുന്ന പക്ഷം അതു് അവർക്കു ചെയ്യാൻ കഴിയാവുന്നതിൽ വച്ച് ഏററവും വലിയ സമുദായദ്രോഹമായിരിക്കും. അങ്ങനെയുള്ള ഒരു മുറിവ് സമുദായത്തിന്റെ സംഘടിതശക്തിയിൽ ആരെങ്കിലും വരുത്തിക്കൂട്ടിയാൽ, അതു് ഒരു കാലത്തും സമുദായം വിസ്മരിക്കുന്നതല്ലെന്നു അതിന്റെ പ്രവർത്തകർ നല്ലതുപോലെ ഓർക്കേണ്ടതാണ്. അനാവശ്യമായി ഈ സാമ്പത്തികാധഃപതനകാലത്തു പണം വ്യയംചെയ്തും സമയനഷ്ടംചെയ്തും പരാജയം വരിക്കുന്നതിനും സമുദായത്തിന്റെ അവിശ്വാസം സമ്പാദിക്കുന്നതിനും ആരും സമാരംഭിക്കാതെയിരിക്കുക തന്നെയാണുത്തമം.

ഇതെല്ലാം അവഗണിച്ച് സമുദായശക്തിയെ ദുർബ്ബലമാക്കാൻ ആരെങ്കിലും ഒരുമ്പെട്ടാൽ, അവരെ ഒരു പാഠം പഠിപ്പിക്കേണ്ടതു സമുദായത്തിന്റെ ചുമതലയാണ്. അതിലേക്കു നാം ചെയ്യേണ്ടതു് മററൊന്നുമല്ല. അവരെ "ഇങ്ങിനി വരാതവണ്ണം" ഉച്ചാടനം ചെയ്യാനുള്ള ശക്തി നമ്മിൽ സ്ഥിതമാണ്. ബ്രിട്ടീഷിൻഡ്യയിൽ എത്ര പ്രമാണികൾക്കാണ് വോട്ടുകിട്ടാതെ ഡിപ്പോസിററുപണംപോലും നഷ്ടപ്പെട്ടതെന്നു നാം അറിയുന്നുണ്ടല്ലോ. അതിനാൽ നമ്മുടെ പ്രതിനിധികളോടു മത്സരിക്കുന്നവർക്കും ആ അനുഭവം വരത്തക്കവിധത്തിൽ നാം പ്രവർത്തിക്കണം. നമ്മുടെ ഒററ വോട്ടുപോലും പിണങ്ങുന്നവർക്കു കിട്ടരുതു്. അവരുടെ പണവും സമയവും നഷ്ടപ്പെട്ട് അവർ പശ്ചാത്തപിക്കണം. ആ പശ്ചാത്താപം അവരേയും മററുള്ളവരേയും നന്നാക്കിക്കൊള്ളും. ഈ പ്രകാരം പ്രവർത്തിക്കുന്നതിനു സമ്മതിദായകന്മാരെ സജ്ജമാക്കുകയെന്നുള്ളതായിരിക്കണം എസ്. എൻ. ഡി. പി. യോഗവും സംയുക്ത പാർലമെൻററി ബോർഡും ഇനി ചെയ്യേണ്ട പ്രചരണവേല.

### വരുന്ന നിയമസഭയിൽ അവക്കൊരു

# 'ഈഴവസ്ത്രീമെമ്പർ' വേണംപോലും!

(ശ്രീമതി കെ. ഭാനുമതിയമ്മ, പരിയാരം)

"സ്നേഹമാണഖിലസാരമൂഴിയിൽ"

എന്നാണ് കുമാരനാശാന്റെ ഗീതോപദേശം. ആ തത്വം തിരുവിതാംകൂറിലെ ചില നായർപത്രങ്ങൾ മാത്രമെ നല്ലപോലെ മനസ്സിലാക്കീട്ടുള്ളൂ. അതു മനസ്സിലാക്കാത്തതുകൊണ്ടാണു മറ്റുള്ളവർ അവരെ കുറ്റപ്പെടുത്തുകയും തെറ്റിദ്ധരിക്കയും ചെയ്യുന്നതു്. തിരുവിതാംകൂർ നിയമസമിതിയിൽ ഒരു ഈഴവ സ്ത്രീമെമ്പർ വേണമെന്നു നായർ പത്രങ്ങൾക്കു വലിയ നിർബന്ധം. അക്കാര്യത്തിൽ അവക്കെന്താണിത്ര വലിയ നിർബന്ധം എന്നാണു പലരും ചോദിക്കുന്നതു്. ശരിയായ സമുദായമൈത്രിയുടെ മാനദണ്ഡമോ മറ്റോ മനസ്സിലാക്കീട്ടില്ലാത്തവരോടു എന്തു പറയാനാണ്? അല്ല, പറഞ്ഞാൽതന്നെ അവക്കു മനസ്സിലാകുമോ;

"സ്നേഹസ്ഥിതിക്കു പലതുണ്ടിഹ ലക്ഷണങ്ങ-
ളൂഹിച്ചതൊക്കെയുമഹോ പറവാൻപ്രയാസം"

എന്നല്ലേ "കവിതിലകൻ" പോലും പറഞ്ഞിരിക്കുന്നതു്? ഏതു കവിതിലകനാണെന്നോ? കൊള്ളാം. ആ ശ്ലോകാർത്ഥത്തിന്റെ ഒന്നാംഭാഗത്തിൽ ഒരു "ഹ"യും രണ്ടാംപാദത്തിൽ ഒരു "ഹോ"യും ഇല്ലേ? പിന്നെയും അതിന്റെ കർത്താവു് ആരാണെന്നു ചോദിക്കാനുണ്ടോ? വെറുതെയാണോ മനുഷ്യർ മറ്റുള്ളവരെ തെറ്റിദ്ധരിക്കുന്നതു്! ഇങ്ങനെയാണു നായർപത്രങ്ങളെപ്പറ്റി തെറ്റിദ്ധാരണ ഉണ്ടാവുന്നതു്. സ്നേഹത്തിനു പലതുണ്ടു് ലക്ഷണം. അതു ഊഹിക്കാൻകൂടെ പ്രയാസം. പിന്നെ എങ്ങനെയാണതൊക്കെ പറഞ്ഞു മനസ്സിലാക്കുന്നതു്? ഈ നാട്ടിലെ ക്രിസ്ത്യാനികൾക്കു പത്രങ്ങളില്ലേ? മുസ്ലീങ്ങൾക്കില്ലേ പത്രങ്ങൾ? അതെന്തിനു്? ഈഴവക്കുതന്നെ എത്ര പത്രങ്ങളുണ്ടു്. ആ പത്രങ്ങൾക്കൊന്നിനെങ്കിലും ഇത്രമാത്രം ഈഴവസ്നേഹമുണ്ടോ? ഒരിക്കലുമില്ല. ശരിയായ സ്നേഹം ഉണ്ടെങ്കിൽ അവർ ഈഴവ സാമാജിക എന്ന വിഷയം വിസ്മരിക്കുമായിരുന്നോ? ഒരു സമുദായത്തോടു പ്രാണപ്രീതി ഉണ്ടായിപ്പോയാൽ - ഒരു സംഗതിയിൽ മനസ്സും ബുദ്ധിയും ലയിച്ചുപോയാൽ - ഒരു കൂട്ടരിൽ സ്നേഹവും ഭക്തിയും ഉറച്ചുപോയാൽ - പിന്നത്തെ സ്ഥിതി ഇങ്ങനെ ഒക്കെയാണ്. നായർ പത്രങ്ങൾക്കു ഈഴവസമുദായത്തോടുള്ള പ്രാണൈക്യത്തിനു പ്രത്യക്ഷോദാഹരണമാണ് ഈ ഈഴവസ്ത്രീമെമ്പർവാദം.

* * *

അതിനും ചിലക്കു തെറ്റിദ്ധാരണ! ക്രൈസ്തവസ്ത്രീ മെമ്പർ വേണമെന്നു പറയുന്നില്ലല്ലൊ; ബ്രാഹ്മണമഹിളാ സാമാജിക ഉണ്ടായിരിക്കണമെന്ന് അവരെന്താണഭിപ്രായപ്പെടാത്തതു്? മുസ്ലീം മാനിനി പ്രതിനിധിയാകണമെന്നു അവർ പറയുന്നില്ലല്ലൊ എന്നിങ്ങനെ ചില വിമർശനങ്ങൾ. ഞങ്ങളെക്കൂടെ മറന്നുംവച്ചാണോ നായർ പത്രങ്ങൾ ഈഴവസ്ത്രീ സാമാജിക എന്ന് പറഞ്ഞു ഓടിനടക്കുന്നതെന്ന് ചില നായർ സ്ത്രീകൾ!! വാസ്തവത്തിൽ ഇതൊക്കെ വെറും തെറ്റിദ്ധാരണയാണ്. സാക്ഷാത്തായ സ്നേഹത്തിന്റെ നില, അതിന്റെ വില—അകളങ്കമായ സ്നേഹത്തിന്റെ സ്ഥിതി, അതിന്റെ ഗതി—അകന്മഷമായ സ്നേഹത്തിന്റെ പോക്കു്, അതിന്റെ നില്പു ഇവ മനസ്സിലാകാത്തതുകൊണ്ടുണ്ടാകുന്ന തെറ്റിദ്ധാരണയാണിതൊക്കെ.

"തന്നുടെ ഭക്തന്മാരെ രക്ഷിക്കുവാൻതാൻ
തന്നെയുംകൂടെ മറന്നുപോയീശ്വരൻ"

അതാണു യഥാർത്ഥ സ്നേഹത്തിന്റേയും ഭക്തിയുടെയും സ്ഥിതി. നായർ സ്ത്രീകളുടെ കഥകൂടെ നായർപത്രങ്ങൾ മറന്നുപോയിരിക്കുന്നു! ഈഴവ സാമാജിക എന്നു് ഒരേ ഒരോർമ്മയേ അവക്കുള്ളൂ. അതാണു സാക്ഷാൽ സമുദായസ്നേഹം!

"ഒരുവനൊരാളിൽ സ്നേഹമായാലയാൾക്കു-
ള്ളൊരു നിരുപമ സൗഖ്യ ദ്രവ്യമായാളുതന്നെ"

എന്നല്ലേ മഹാകവിവാക്യം? ഇങ്ങനെ നിരുപമവും നിഷ്കളങ്കവുമായ സ്നേഹം നായർ പത്രങ്ങളിൽ വഴിഞ്ഞൊഴുകുമ്പോൾ ചിലരെല്ലാം അതൊരു ചതിവല്ലേ എന്നു സംശയിക്കുക! നോക്കണേ! ലോകത്തിന്റെ സ്ഥിതി!! ഏതെല്ലാം വിധത്തിലാണു മനുഷ്യരുടെ തെറ്റിദ്ധാരണ! എങ്ങനെയെല്ലാമാണ് അവർ കുറ്റപ്പെടുത്തുന്നതു്! ഈഴവരെയും ക്രിസ്ത്യാനികളെയും തമ്മിൽ തല്ലിക്കാൻ ശ്രമിച്ചു, അതു സാധിച്ചില്ല. മുസ്ലീങ്ങളും ഈഴവരും തമ്മിൽ ഒരു ഭിന്നിപ്പുണ്ടാക്കാൻ യത്നിച്ചു, അതു നടന്നില്ല. ഈഴവസമുദായത്തിൽ തന്നെ പിളർപ്പുണ്ടാക്കുവാൻ പണിതു, അതും ഫലിച്ചില്ല. പിന്നെ ആലോചിച്ച വിദ്യ ഈഴവസമുദായത്തിലെ സ്ത്രീപുരുഷന്മാരെ തമ്മിൽ പിണക്കുക! നോക്കണേ ഊഹാപോഹങ്ങൾ! ഇങ്ങനെയാണ് ഓരോരുത്തർ തെറ്റിദ്ധരിക്കുകയും കു



**ബലുഭായി ദേശായി**

ഒരു പ്രസിദ്ധ അഭിഭാഷകനും കാൺഗ്രസ് നേതാക്കന്മാരിൽ ഒരു പ്രധാനിയും ധനികനുമായ ബലുഭായി ദേശായി, എം. എ., എൽ എൽ. ബി. ഇപ്പോൾ സാമ്രാജ്യനിയമസഭയിലെ കാൺഗ്രസ് പാർട്ടിയുടെ നേതാവാണ്. കഴിഞ്ഞ തിരഞ്ഞെടുപ്പുസംബന്ധിച്ച് കാൺഗ്രസ് രൂപീകരിച്ച സമസ്തഭാരത കാൺഗ്രസ് പാർലിമെന്ററി ബോർഡിന്റെ ജെനറൽ സെക്രട്ടറിയും ഖജാൻജിയും ഇദ്ദേഹമായിരുന്നു. കാൺഗ്രസിൽ ചേരുന്നതിന് മുൻപ് കുറേക്കാലം ഇദ്ദേഹം ബോംബെ ഗവമ്മെൻറ് അഡ്വൊക്കേറ്റ് ജെനറൽ ആയിരുന്നു. 1932-ൽ കാൺഗ്രസിന്റെ നിയമലംഘനപ്രസ്ഥാനത്തിൽ ഏർപ്പെട്ട്, ജയിൽവാസവും 10000 രൂപ പിഴശിക്ഷയും അനുഭവിച്ചിട്ടുണ്ട്. ഇപ്പോൾ 60 വയസ്സ് പ്രായമുണ്ട്.

No. 2·

## എസ്. എൻ. ഡി. പി· യോഗം
## പാർലിമെൻററി ബോർഡ് സമക്ഷം
## "ഞാൻ ഇതിനാൽ പ്രതിജ്ഞ ചെയ്യുന്നു"



"വരുന്ന നിയമസഭാതെരഞ്ഞെടുപ്പിൽ സ്ഥാനാർത്ഥികളെ നിർദ്ദേശിക്കുന്നതിനെ സംബന്ധിച്ച് എസ്. എൻ. ഡി. പി. പാർലിമെൻററിബോർഡു ചെയ്യുന്ന തീരുമാനത്തെ ആദരിക്കുകയും ബോർഡിൽനിന്നും നിർദ്ദേശിക്കുന്ന സ്ഥാനാർത്ഥിയുടെ വിജയത്തിനായി സ്വാത്മനാ യത്നിക്കുകയുംചെയ്തു കൊള്ളാമെന്നു ചേപ്പാട്ടു വലിയകുഴിപ്പകുതിയിൽ കടമ്പാട്ടു വീട്ടിൽ നിന്നു കോട്ടയം ഡിസ്ട്രിക്ററ് കോർട്ടിൽ വക്കീലായി വ്യവഹരിക്കുന്ന കെ. കഞ്ഞുപണിക്കർ ബി. എ., ബി. എൽ. ആയ ഞാൻ ഇതിനാൽ പ്രതിജ്ഞചെയ്യുന്നു. പാർലിമെൻററി ബോർഡ് എന്നെ ഒരു സ്ഥാനാർത്ഥിയായി നിർദ്ദേശിക്കുകയും തെരഞ്ഞെടുപ്പിൽ എനിക്കു വിജയം സിദ്ധിക്കുകയും ചെയ്യുന്നതായാൽ എസ്. എൻ. ഡി. പി. യോഗത്തിൻെറ ആദർശങ്ങളും നയവും ഞാൻ അംഗീകരിച്ചുകൊള്ളാമെന്നും യോഗത്തിൽനിന്ന് അതതു കാലം രൂപവൽക്കരിക്കുന്ന കാര്യപരിപാടിയും നിർദ്ദേശങ്ങളും അനുസരിച്ചു എൻെറ നിയമസഭാ ജീവിതം നയിച്ചുകൊള്ളാമെന്നും ഞാൻ ഉറപ്പുനൽകുകയും ചെയ്യുന്നു."

(Sd) കെ. കുഞ്ഞുപണിക്കർ

1112 മകരം 22

ററം പറയുകയും ചെയ്യുന്നത്· പക്ഷെ പരമാർത്ഥം ആർക്കറിയാം? നായർപത്രങ്ങളുടെ സദുദ്ദേശ്യം ആരറിയുന്നു?

* * *

അല്ല, നല്ല ആളുകളെപ്പററി പോല്ലാപ്പു പറയുകയും പോലീസുണ്ടാക്കുകയും ചെയ്യുന്നതു പഴയകാലം മുതൽ മനുഷ്യരുടെ പതിവാണ്. എത്ര നിരപരാധികൾക്കാണ് അവർ അപരാധം കല്പിച്ചിട്ടുള്ളതു്. ശ്രീകേശവനെപ്പോലും വെറുതെവിട്ടവരല്ല മനുഷ്യർ. മി. സി. കേശവൻെറ കാര്യമല്ല ഞാൻ പറയുന്നതു്. സാക്ഷാൽ കേശവൻ;

"കേശവോ മാധവസ്സുഭട്ട"

എന്ന് അമരത്തിലില്ലേ? ആ കേശവൻ-മാധവൻ-കൃഷ്ണൻ. ആ ഭഗവാൻെറ പേരിൽപോലും പരാതിയുണ്ടാക്കിയവരാണു മനുഷ്യർ!

"കുരങ്ങുകൊണ്ടോടിന കല്ലിനല്ലീ
ഗോവിന്ദനെചീത്തപറഞ്ഞു ലോകം"

സ്യമന്തകവും മോഷ്ടിച്ചുകൊണ്ടു പോയതു് ഒരു കുരങ്ങ്! പഴി ആർക്കായിരുന്നു? ശ്രീകൃഷ്ണന്! ഭഗവാൻ എത്രമാത്രം വിഷമിച്ചെന്നറിയാമോ?

അങ്ങനെ നോക്കുമ്പോൾ മനുഷ്യരുടെ

സി. കേശവൻ
**ബന്ധനത്തിൽ**
ഇന്ന് **485** ദിവസം

പരാതിയെപ്പററി നായർ പത്രങ്ങൾക്കു അരിശം കേറാനോ നിരാശ കൂടാനോ കാര്യമൊന്നുമില്ല. ഫലമിച്ഛിക്കാതെയുള്ള ആ പ്രവൃത്തി നിങ്ങൾ മുറയ്ക്കു നടത്തിക്കൊള്ളുക. മനുഷ്യരെന്തെങ്കിലും പറയട്ടെ.

"പട്ടാങ്ങു കാണ്മാൻ പണിതാനൊരേടം-
പണ്ടാകിടക്കും പഴി മററൊരേടം"

പണ്ടും ഒരിടത്തു കിടക്കും; പഴി മററൊരിടത്തായിരിക്കും. പരമാർത്ഥം പിന്നെ എങ്ങനെ അറിയുന്നോരു്? അതുകൊണ്ടു ഈഴവസ്ത്രീമെമ്പർ നിർമ്മാണത്തിൽ നായർ പത്രങ്ങൾ ഉററു ശ്രമിച്ചുകൊള്ളട്ടെ; ആരും തെററിദ്ധരിക്കേണ്ട. കുററം പറയുകയും വേണ്ട.

* * *

ഈഴവസമുദായത്തിലെ പുരുഷന്മാരുണ്ടല്ലൊ; പിന്നെ സ്ത്രീകൾക്കൂടെ വേണമെന്നു നായർപത്രങ്ങൾക്കു ഇത്ര നിർബന്ധമെന്താണെന്നു ചിലരുടെ ചോദ്യം. നായർ പത്രങ്ങളുടെ സഹായം കൊണ്ടു കൂടെയല്ലേ ഈഴവക്കു പത്തു സീററു നിയമസഭകളിൽ കിട്ടിയതു്! അതു ആ സമുദായം അനുഭവിക്കുമ്പോൾ—ആണുങ്ങളും പെണ്ണുങ്ങളും ഒരുമിച്ചിരുന്ന് അനുഭവിക്കുന്നതു കണ്ടാൽ സ്നേഹമുള്ളവക്ക് എത്ര കൌതുകമുണ്ടു്? ലോകസാധാരണമായ ഒരു സ്വഭാവം മാത്രമാണതു്. സ്നേഹത്തിൻെറ ലക്ഷണത്തെപ്പററി കൊട്ടാരത്തിൽ ശങ്കുണ്ണി സാർ പറഞ്ഞിരിക്കുന്നതു്—

"പിട്ടല്ല നല്ലൊരു പദാർത്ഥമതാശുകൈക്കൽ
കിട്ടീടിലാ പ്രിയജനത്തിനു നൽകിടാതെ
പെട്ടെന്നൊട്ടത്തുതനിച്ചു ഭുജിച്ചുകൊൾവാ-
നൊട്ടും മനസ്സുവരാത്തതു മേകചിഹ്നം"

അതാണു സ്നേഹത്തിൻെറ ഒരു ചിഹ്നം. കൈയിൽ കിട്ടുന്നതു് ഇഷ്ടജനത്തിനു കൂടെ കൊടുക്കാതെ ഭുജിക്കയില്ല. പത്തു സ്ഥാനമാണ് അവരുംകൂടെ ചേർന്നു ഈഴവക്കു വേർതിരിച്ചിട്ടതു്. അതു സ്ത്രീകളും പുരുഷന്മാരും ഒന്നിച്ചിരുന്ന് അനുഭവിക്കുന്നതു കണ്ടു ആനന്ദിക്കണമെന്ന് ഒരാഗ്രഹം നായർപത്രങ്ങൾക്കു ന്യായമായി സ്വാഭാവികമായി ഉണ്ടാകാവുന്നതാണല്ലൊ. ആ ആഗ്രഹം മാത്രമാണ് ഈഴവസാമാജിക എന്നു പറഞ്ഞു വാദം നടത്തുന്നതിനും വാശിപിടിക്കുന്നതിനും നായർ പത്രങ്ങളെ പ്രേരിപ്പിക്കുന്നതു്. ഈഴവക്കുപോലും ഈഴവരോടില്ലാത്ത സ്നേഹവും ഭക്തിയും നായർ പത്രങ്ങൾക്കു ഈഴവരോടുണ്ടെന്ന് പ്രത്യേകിച്ച് ഈഴവസ്ത്രീസമുദായത്തോടുണ്ടെന്നു ഈ സംഗതിയിൽനിന്നും വെളിവാകുന്നുണ്ടു്. നായർ സ്ത്രീകളുടെ കാര്യത്തിലല്ല ഈഴവസ്ത്രീകളുടെ കാര്യത്തിലാണു നായർപത്രങ്ങൾക്കു കൂടുതൽ ഔത്സുക്യം. ഭക്തപ്രിയനായ പരമേശ്വരനല്ലാതെ മററാർക്കും ഇത്രയധികം ഭക്തവാത്സല്യം കണ്ടിട്ടില്ല.

"തന്നുടെ ഭക്തന്മാരെ രക്ഷിക്കുവാൻതാൻ-
തന്നെയും കൂടെ മറന്നുപോയീശ്വരൻ"

ഈഴവഭക്തി മൂഴ്ത്തു നായർപത്രങ്ങൾ നായന്മാരെതന്നെയും മറന്നുപോയിരിക്കുന്നു! എത്ര അകളങ്കമായ സ്നേഹം! എന്തൊരു നിരുപമമായ ഭക്തി. രാഷ്ട്രീയബോധമില്ലാത്ത വർഗ്ഗീയവാദികൾക്ക്, ദേശീയചിന്തയില്ലാത്ത സമുദായജീവികൾക്ക്, കാര്യക്ഷമത നോക്കാതെ കണക്കു പറയുന്നവക്കു അത്യുത്തമമായ ഈ തത്വം വല്ലതും മനസ്സിലാകുമോ? ഇതാണു യഥാർത്ഥ സ്നേഹത്തിൻെറ ലക്ഷണം!

———

# വിഹതമായ ശ്രീരാമാഭിഷേകം

(ഐ. സി. ചാക്കൊ)

iii

"പ്രാസാദസ്ഥോ ദശരഥോ
ദദർശായാന്തമാത്മജം
ഗന്ധർവ്വരാജപ്രതിമം
ലോകേ വിഖ്യാത പൗരുഷം
ദീർഘബാഹും മഹാ സത്വാ
മത്തമാതംഗ ഗാമിനം
ചന്ദ്രകാന്താനനം രാമം
അതീവപ്രിയ ദർശനം
രൂപൌദാര്യ്യഗുണൈഃപുംസാം
ദൃഷ്ടി ചിത്താപഹാരിണം
ഘർമ്മാഭിതപ്താഃപർജ്ജന്യം
ഹ്ലാദയന്തമിവപ്രജാഃ
ന തതപ്പ സമായാന്തം
പശ്യമാനോ നരാധിപഃ"

ഏവംവിധത്തിൽ വരുന്ന രാമനെ പ്രാസാദത്തിൽ ഇരുന്നുകണ്ടിട്ട് മഹാരാജാവിന് തൃപ്തിയായില്ല. ഗന്ധർവ്വ രാജാവിനു തുല്യനും ലോകപ്രസിദ്ധമായ പൗരുഷമുള്ളവനും ദീർഘബാഹുവും മത്തമാതംഗഗാമിയും ചന്ദ്രമുഖനും കാണികൾക്ക് കൗതുകം ജനിപ്പിക്കുന്നവനും രൂപം ഔദാര്യം ഈ ഗുണങ്ങളാൽ മനുഷ്യരുടെ കണ്ണുകളേയും ഹൃദയങ്ങളേയും അപഹരിക്കുന്നവനും ആയിരുന്നല്ലൊ ശ്രീരാമൻ. ഇങ്ങനെ ഇരിക്കുന്ന ശ്രീരാമന്റെ മഹാപ്രാഭവത്തോടുകൂടിയ ആ വരവുകണ്ടിട്ട് ചൂടുകൊണ്ട് തപ്തരായിരിക്കുന്ന ജനങ്ങൾ ആഹ്ലാദകരമായ മഴക്കാറ് കണ്ട് തൃപ്തരാകാത്തതുപോലെ ദശരഥൻ തൃപ്തനായില്ല.

സുമന്ത്രൻ ശ്രീരാമനെ രഥത്തിൽ നിന്ന് ഇറക്കി. പിതാവിന്റെ സമീപത്തിലേക്കുപോകുന്ന ശ്രീരാമന്റെ പുറകിൽ അഞ്ജലികൂപ്പിക്കൊണ്ട് സുമന്ത്രൻ നടന്നു. ശ്രീരാമൻ പിതാവിന്റെ സന്നിധിയിൽ എത്തിയപ്പോൾ കൈകൂപ്പിക്കൊണ്ട് അടുത്തുചെന്ന് "രാമൻ വന്നിരിക്കുന്നു" എന്ന് നിവേദിപ്പിച്ചുകൊണ്ട് ചരണങ്ങളിൽവീണ് നമസ്കരിച്ചു. ദശരഥൻ ഇതുകണ്ടിട്ട് ശ്രീരാമനെ അഞ്ജലിയിൽപിടിച്ച് എഴുന്നേല്പിച്ച് ആലിംഗനംചെയ്തു. അതിന്റെശേഷം സമീപത്തിൽ സന്നദ്ധമാക്കിയിരുന്ന അലംകൃതമായ ഒരു ആസനത്തിൽ ഇരിക്കുന്നതിന് ശ്രീരാമനോട് ആജ്ഞാപിച്ചു.

ശ്രീരാമൻ ആ ആസനത്തിൽ ഇരുന്നപ്പോൾ

തദാസനവരംപ്രാപ്യ
വ്യദീപയത രാഘവഃ
സ്വയൈവ പ്രഭയാ മേരും
ഉദയേ വിമലോ രവിഃ

നിർമ്മലനായിരിക്കുന്നസൂര്യൻ ഉദയത്തിൽ തന്റെ സ്വന്തപ്രഭകൊണ്ട് മേരുവിനെ എന്നതുപോലെ ശ്രീരാമൻ ആ ശ്രേഷ്ഠാസനത്തെ പ്രകാശിപ്പിച്ചു. ഇങ്ങനെ ശ്രീരാമനെ ഇരുത്തിക്കൊണ്ട് ആസന്നമായിരിക്കുന്ന അഭിഷേകത്തെക്കുറിച്ച് ദശരഥൻ ശ്രീരാമനോട് സംസാരിച്ചു. ശ്രീരാമൻ തന്റെ ജ്യേഷ്ഠയായ പത്നിയിൽ ജനിച്ചവനും വയസ്സുകൊണ്ടു മാത്രമല്ല ഗുണങ്ങൾകൊണ്ടും തന്റെ പുത്രന്മാരിൽ ജ്യേഷ്ഠനും ആകയാൽ അദ്ദേഹത്തെ യുവരാജാവായി അഭിഷേകം ചെയ്യുവാൻ നിശ്ചയിച്ചിരിക്കുന്നുവെന്ന് ദശരഥൻ പ്രസ്താവിച്ചു. അതിന്റെ ശേഷം ശ്രീരാമൻ യുവരാജാവായിട്ട് എങ്ങനെയെല്ലാം ആചരിക്കേണമെന്നും മററും ദശരഥൻ ഉപദേശിച്ചു.

ഈ വൃത്താന്തങ്ങളെല്ലാം കണ്ടുകൊണ്ടു നിന്നവരായ രാമന്റെ സ്നേഹിതന്മാർ ഇതെല്ലാം ഉടനെതന്നെ കൗസല്യയെ അറിയിച്ചു.

"സാ ഹിരണ്യംച ഗാശ്ചൈവ
രത്നാനി വിവിധാനിച
വ്യാദിദേശ പ്രിയാഖ്യേഭ്യഃ
കൗസല്യാ പ്രമദോത്തമാ"

കൗസല്യ ഈ പ്രിയവാർത്ത അറിയിച്ചവൎക്ക് സ്വർണ്ണം, പശുക്കൾ, പലതരം രത്നങ്ങൾ, ഇതുകളെല്ലാം സമ്മാനവും കൊടുത്തു.

ശ്രീരാമൻ ദശരഥാജ്ഞയെ സ്വീകരിച്ചുംകൊണ്ട് സ്വഗൃഹത്തിലേക്കു പോയി. സദസ്സിൽകൂടിയിരുന്നവരും സന്തോഷഭരിതരായിട്ട് അവരവരുടെ ഗൃഹങ്ങളിലേക്ക് തിരിച്ചുപോയി ഈ ഇഷ്ടസിദ്ധിക്ക് കൃതജ്ഞതയായിട്ട് ദേവതകളെ അർച്ചിച്ചു.

യോഗം ഇങ്ങനെ അവസാനിച്ചിതന്റെശേഷം ദശരഥൻ അന്ത:പുരത്തിൽ പ്രവേശിച്ച് സുമന്ത്രനെവിളിച്ച് പിന്നെയും ശ്രീരാമനെ കൂട്ടിക്കൊണ്ടുവരുവാൻ ആജ്ഞാപിച്ചു. അദ്ദേഹത്തിന് ശ്രീരാമനോട് രഹസ്യമായി എന്തോ ഒക്കെ പറയാനുണ്ട്. സുമന്ത്രൻ രണ്ടാമതും ചെന്നപ്പോൾ

"ശ്രുത്വൈവചാപിരാമസ്തം
പ്രാപ്തം ശങ്കാന്വിതോഭവത്"

അയാൾ രണ്ടാമതും തന്നെ വിളിക്കാൻ വന്നിരിക്കുന്നു എന്നു കേട്ടിട്ട് ശ്രീരാമൻ ശങ്കാന്വിതനായിതീൎന്നു. ശ്രീരാമന് ഈ ശങ്ക ഉണ്ടായതു് ശങ്കയ്ക്ക് എന്തോ അവകാശം ഉണ്ടായിരുന്നിട്ടായിരിക്കണമല്ലോ. ദശരഥൻ ശ്രീരാമനുമായുള്ള പരസ്യസന്ദർശനം കഴിഞ്ഞയുടനെതന്നെ ഒരു രഹസ്യസന്ദർശനത്തിന് ഒരുങ്ങുന്നതിനും ഗൂഢമായ ഒരൎത്ഥവും ഉണ്ടായിരിക്കണമല്ലോ.

ദശരഥൻ ഈ രഹസ്യസന്ദർശനത്തിൽ ശ്രീരാമനോട് പറയുന്ന ചില സംഗതികളിൽനിന്ന് ശ്രീരാമാഭിഷേകത്തെക്കുറിച്ച് അദ്ദേഹത്തിന് ചില സംശയങ്ങൾ ഉണ്ടായിരുന്നു എന്ന് സ്പഷ്ടമാകുന്നു. ദശരഥൻ പറയുന്നു:

"വിപ്രോഷിതശ്ച ഭരതോ
യാവദേവപുരാദിതഃ



ജെനറൽ ഫ്രാങ്കൊ

സ്പെയിനിലെ വിപ്ലവകക്ഷിനേതാവ്

ഈയിടെയുള്ള കമ്പിവാർത്തകളിൽനിന്ന് വിപ്ലവകക്ഷിയുടെ ശക്തി കുറേശ്ശെ ക്ഷയിച്ചുവരുന്നതായിട്ടാണ് കാണുന്നതു്. അബിസീനിയാ—ഇററാലിയൻ യുദ്ധത്തിൽ അബിസീനിയാരാജ്യം മിക്കവാറും മുഴുവനുംതന്നെ ഇററലിക്കു കീഴ്പ്പെടുകയും അബിസീനിയൻ ചക്രവർത്തി ഒളിച്ചോടുകയും ചെയ്തതുവരെ ദിവസേന പുറപ്പെട്ടുകൊണ്ടിരുന്ന കമ്പിവാർത്തകൾ അബിസീനിയാ ഇററലിയെ തുരത്തുന്നു എന്നായിരുന്നുവല്ലൊ. അതുപോലെയാണോ സ്പാനിഷ്‌വിപ്ലവം സംബന്ധിച്ചുള്ള കമ്പിവാർത്തകളും എന്നു നിശ്ചയമില്ല.

താവദേവാഭിഷേകസ്തേ
പ്രാപ്തകാലോ മതോ മമ”

ഭരതൻ ഈ പുരത്തിൽനിന്ന് ദൂരത്തിൽ താമസിക്കുന്ന ഈ സമയംതന്നെയാണ് നിൻെറ അഭിഷേകത്തിന് പററിയ കാലം എന്ന് എനിക്ക് അഭിപ്രായമായിരിക്കുന്നു. ഭരതൻ അയോദ്ധ്യയിൽ ഉണ്ടായിരുന്നു എങ്കിൽ രാമാഭിഷേകത്തിന് എന്തോ വിഘ്നം ഉണ്ടാകുമായിരുന്നു എന്നല്ലേ ഇതിൽനിന്ന് നാം ഗ്രഹിക്കേണ്ടതു്? ഇതിനേത്തുടന്ന് ഭരതൻ നല്ലവനാണെന്നും മററും പറഞ്ഞതിൻെറശേഷം ദശരഥൻ ഇങ്ങനെ പറയുന്നു:

“കിംനുചിത്തം മനുഷ്യാണാം
അനിത്യമിതിമേ മതം”

ഭരതൻ ജ്യേഷ്ഠാനുവത്തിയും ധമ്മാത്മാവും മററും ആണെങ്കിലും മനുഷ്യരുടെ മനസ്സ് അനിത്യമാണെന്നാണ് ദശരഥൻെറ അഭിപ്രായം. ഭരതൻ എതിക്കാൻ ഇടയുണ്ടെന്നാണല്ലോ ഇതിൻെറ സാരം. അങ്ങനെ എതിക്കുന്നതിന് ഭരതന് എന്തോ അവകാശവും ഉണ്ടായിരുന്നിരിക്കണം.

ഇങ്ങനെ പറഞ്ഞതിൻെറ ശേഷം അഭിഷേകത്തിന് സന്നദ്ധനായിക്കൊള്ളണമെന്ന് ശ്രീരാമനോട് ആജ്ഞാപിച്ചുംകൊണ്ട് ദശരഥൻ അദ്ദേഹം പൊയ്ക്കൊള്ളുന്നതിന് അനുവദിക്കുന്നു. അഭിഷേകത്തെക്കുറിച്ച് ശ്രീരാമന് എന്തോ വൈമനസ്യം ഉണ്ടായിരുന്നു എന്ന് ഈ ആജ്ഞയിൽനിന്ന് ഊഹിക്കേണ്ടിയിരിക്കുന്നു. എന്തോന്യായപ്രകാരം ഭരതനാണ് രാജ്യംപോകേണ്ടതെന്ന് ധമ്മബുദ്ധിയായ ശ്രീരാമനും അഭിപ്രായം ഉണ്ടായിരുന്നു എന്ന് ഇതിൽനിന്നും ഊഹിക്കേണ്ടിയിരിക്കുന്നു. ധമ്മബുദ്ധിയായ ശ്രീരാമൻ എന്തോന്യായംകൊണ്ട് രാജ്യംകിട്ടേണ്ടതു് ഭരതനാണെന്നും ശ്രീരാമനെപ്പോലെ തന്നെ ധമ്മബുദ്ധിയായ ഭരതൻ മറെറന്തോ ന്യായംകൊണ്ട് രാജ്യംകിട്ടേണ്ടതു് ശ്രീരാമനാണെന്നും വിചാരിച്ചിരുന്നു എന്ന്തോന്നുന്നു. ദശരഥൻെറ ആജ്ഞയും സ്വപാശ്വവത്തികളുടെ പ്രേരണയും ഭരതനു സന്തോഷമായിരിക്കുമെന്നുള്ള വിചാരവുംകൊണ്ട് ശ്രീരാമൻ അഭിഷേകത്തിനു സമ്മതിച്ചതാണെന്നുവരാം. എന്നാൽ ഭരതൻെറ പാശ്വവത്തികളുടെ ഹിതം ഭരതൻ രാജാവാകണം എന്നാണെന്ന് ശ്രീരാമന് ബോദ്ധ്യമായപ്പോൾ ഭരതൻ ചെന്നപേക്ഷിച്ചിട്ടും അദ്ദേഹം രാജ്യം സ്വീകരിക്കുന്നില്ല. ഭരതൻ അയോദ്ധ്യയിൽ ഇല്ലാത്തപ്പോഴാണ് രാമാഭിഷേകത്തിനുതക്ക സമയമെന്ന് ദശരഥൻ പറയുന്നതു് ഭരതൻ അഭിഷേകത്തിൽ എന്തെങ്കിലും ഉപദ്രവം ഉണ്ടാക്കുമെന്നു വിചാരിച്ചല്ല, ഭരതൻെറ സാന്നിദ്ധ്യംകൊണ്ട് ഉദ്ധതന്മാരായിത്തീരാവുന്ന ഭരതപാശ്വവത്തികൾ വല്ല വിഘ്നവും ഉണ്ടാക്കിയേക്കാമെന്നുള്ള ഭയംകൊണ്ടാണെന്നു തോന്നുന്നു.

ഇവിടെ വൃത്താന്തങ്ങളുടെ പലഭാഗങ്ങളും വാല്മീകി ഗോപനംചെയ്യുന്നുണ്ടെന്ന് എനിക്കു തോന്നുന്നു.



ഡാക്ടർ പി. നടരാജൻ

മി നടരാജൻ എം. എ., എൽ.ററി. (മദ്രാസ്), ഡി. ലിററ്. (പാരിസ്) എം. ആർ. ജെ. ററി. (ലണ്ടൻ) ഡാക്ടർ പി. പൽപ്പു (മൈസൂർ) അവർകളുടെ ദ്വിതീയ പുത്രനാണ്. ഇദ്ദേഹം നീലഗിരിയിൽ ശ്രീനാരായണഗുരുകുലം എന്ന ഒരു ആശ്രമവിദ്യാലയം നടത്തിവരുന്നു. The Way of the Guru എന്ന ഇംഗ്ലീഷ് ഗ്രന്ഥത്തിൻെറ കത്താവാണ്. ഈ ഗ്രന്ഥം യൂറോപ്പിലെ പല പ്രധാന ഭാഷകളിലേക്കും തർജ്ജമ ചെയ്തിട്ടുണ്ട്. റോമെയിൻ റോളൻഡ് മുതലായ മഹാന്മാരുടെ മുക്തകണ്ഠമായ പ്രശംസയ്ക്കു പാത്രമായിട്ടുള്ള ഒരു പുസ്തകമാണിതു്.

## വിഷയവിവരം




THE KERALA KAUMUDI

VOL. 28 NO. 13






പുസ്തകം 28 നമ്പർ 13

1112 മീനം 15 ഞായർ


## "ഹിന്ദുക്കൾ ക്രൈസ്തവരായില്ലെങ്കിൽ"

സർ സി. പി. തിരുവിതാംകൂർ ദിവാൻജിയായശേഷം തിരുവിതാംകൂറിനുള്ളിലും വെളിയിലും, വിവിധ മതക്കാരുടേയും വിഭിന്നജാതിക്കാരുടേയും വർഗ്ഗീയസഭകളിലും, രാഷ്ട്രീയസഭകളിലും, കലാഭിവൃദ്ധിക്കുള്ള സദസ്സുകളിലും, കൃഷിവാണിജ്യ വ്യവസായ മണ്ഡലങ്ങളിലും മററുമായി ആറുമാസത്തിനകം ചെയ്തിട്ടുള്ള പ്രസംഗങ്ങൾ 60-ൽ ഏറുമെന്നു ഞങ്ങൾക്കു ശപഥം ചെയ്യാമെന്നു തോന്നുന്നു. തിരുവിതാംകൂറിന്റെ രാഷ്ട്രീയവും സാമ്പത്തികവും സാമുദായികവുമായ ഉന്നമനത്തിൽ യുവസഹജമായ ഉത്സാഹം തിളച്ചു പൊങ്ങുന്ന ഒരു മഹാരാജാവുതിരുമനസ്സിലെ 'സചിവോത്തമ'നാണല്ലൊ അദ്ദേഹം. സചിവൻ എന്ന പദത്തിന്റെ ശരിയായ അർത്ഥം പിന്നാലെ പോകുന്നവൻ എന്നാണെന്നു പണ്ഡിതാഗ്രേസരനായ മി: വി. കൃഷ്ണൻതമ്പി ഈയിടെ പറഞ്ഞുകേട്ടു. നവയൗവ്വനയുക്തനായ ഒരു മഹാരാജാവു തിരുമനസ്സിലെ ഉത്സാഹത്തിന്റെ പിന്നാലെ, തിമിർത്ത ഉത്സാഹത്തോടുകൂടി അണിനിരന്നു ചെല്ലേണ്ടവരാണു സകലരും എങ്കിലും, മുഖ്യമായി അങ്ങനെ ചെല്ലേണ്ടതു തിരുമനസ്സിലെ കർമ്മസചിവന്മാരാകുന്നു. അവരിൽ എല്ലാവരിലും എപ്പോഴും മുന്നിലുമായും, മഹാരാജാവുതിരുമനസ്സിലെ അടുത്തു പിന്നിലുമായും നില്ക്കേണ്ടതു ദിവാൻജിയാകുന്നു. അങ്ങനെ പിന്നിൽ നില്ക്കുന്നവരിൽ മുന്നിൽ നില്ക്കേണ്ട സചിവന്മാരിൽ ഉത്തമനാണു സർ സി. പി. എന്നുള്ളതു നിസ്സന്ദേഹമാണല്ലൊ. ക്രിട്ടിസിസം (Criticism-വിമർശനം) എന്നു കേൾക്കുമ്പോൾ മഴ നനഞ്ഞ പട്ടിക്കുട്ടികളെപ്പോലെ ഇരുന്നു വിറയ്ക്കുകയോ, കീരിയെ കണ്ട സർപ്പത്തെപ്പോലെ ഫണം വിടർത്തി ചീററുകയോ ചെയ്യുന്ന കർമ്മസചിവ പ്രമുഖന്മാരും സമുദായനേതാക്കന്മാരും നമുക്കുണ്ട്. സർ സി. പി. വിമർശനത്തെ ഇഷ്ടപ്പെടുന്ന ഒരാളാണെന്നു അദ്ദേഹം തന്നെ ഒരു സന്ദർഭത്തിൽ പറഞ്ഞതായി ഞങ്ങൾ ഓർക്കുന്നുണ്ട്. ആത്മാർത്ഥതയോടുകൂടിയ വിമർശനം മാത്രമേ അദ്ദേഹം ഇഷ്ടപ്പെടുകയുള്ളു എന്നു ഞങ്ങൾക്കറിയാം. ഞങ്ങളും അങ്ങനെയുള്ള വിമർശനം തന്നെയാണ് ഇഷ്ടപ്പെടുന്നത്. വിമർശനം ഇഷ്ടപ്പെടുന്ന ഒരാളാണു സർ സി. പി. എങ്കിലും അദ്ദേഹത്തിന്റെ സകല പ്രസംഗങ്ങളുടെയും പിന്നാലെ പോയി അനുപദവിമർശനത്തിനു ഞങ്ങൾ ഒരുങ്ങുന്നില്ല. അതിനു ഞങ്ങൾക്കു സമയവുമില്ല, ആവശ്യവുമില്ല. ഇന്നും അപൂർണ്ണതയിൽ തന്നെയിരിക്കുന്ന ഈ ലോകത്തെ പൂർണ്ണതയിലെത്തിക്കുന്നതിനു ഒരുപായവും ഇതേവരെ മനുഷ്യബുദ്ധിക്കു കണ്ടുപിടിക്കുവാൻ കഴിഞ്ഞിട്ടില്ലല്ലൊ. എന്നാൽ അഗാധബുദ്ധിമാന്മാരായ ശാസ്ത്രജ്ഞന്മാരുടേയും രാജ്യതന്ത്രജ്ഞന്മാരുടേയും ശ്രമം പൂർണ്ണതയിൽ എത്തിക്കണമെന്നാണ്. ശ്രമിച്ചു പൂർണ്ണതയിൽ വരുത്തേണ്ട സ്ഥാപനങ്ങളിൽ സർവ്വപ്രധാനമായതു് രാജ്യഭരണ സ്ഥാപനമാകുന്നു. എത്ര സമർത്ഥൻ ഭരിച്ചാലും ഭരണഗുണം പൂർണ്ണമാകണമെങ്കിൽ ഭരണകർത്താവിനോടു ഭരണീയരും സഹകരിക്കതന്നെവേണം. ഇതിനു തിരുവിതാംകൂറിലുള്ള വലിയ വൈഷമ്യം ഭരണീയരിൽ ഒരു വലിയ വിഭാഗത്തിനു മഹാരാജാവു തിരുമനസ്സിലേയും സചിവോത്തമന്റേയും പിന്നാലെ ഓടി എത്തുവാനുള്ള അപ്രാപ്തിയാണ്. ജനസമുദായത്തിന്റെ മേലേക്കിടയിൽ കുറെ പ്രമാണികൾ ഉണ്ട്. അവരാണു സചിവോത്തമന്റെ സമീപവർത്തികൾ. അവരുടെ ഹൃദയം ജാതിമതവിദ്വേഷങ്ങളാൽ കലുഷമായിത്തീർന്നിരിക്കുന്നു. ആ കലുഷത മാററി പ്രസന്നത വരുത്തുവാൻ സർ സി. പി. യുടെ പ്രസംഗങ്ങൾ ഉപകാരപ്പെടണമെന്നാണു ഞങ്ങളുടെ ആഗ്രഹം. അതിനായി അദ്ദേഹം ഉററുശ്രമിക്കുന്നുമുണ്ട്. ജാതിമതഭിന്നതകൾ മറക്കുവാൻ പരിപക്വമായ ഒരു സമുദായഹൃദയം ഈഴവസമുദായത്തിൽ മാത്രമേ ഇന്നു തിരുവിതാംകൂറിൽ കാണുകയുള്ളു. അവരെ വർഗ്ഗീയബുദ്ധികളെന്നു പറയുന്ന ചിലരുടെ ഉള്ളിൽ നിറഞ്ഞിരിക്കുന്ന വഹ്നിസന്തപ്തമായ വർഗ്ഗീയകാളകൂടം സർ സി. പി. ക്കു ഇതിനകം മനസ്സിലാക്കുവാൻ കഴിഞ്ഞിട്ടുണ്ടെന്നു വിശ്വസിക്കുന്നു. സർ സി. പി. യുടെ വൈ. എം. സി. എ. പ്രസംഗത്തെ ഞങ്ങൾ വിമർശിക്കുവാൻ ഒരുങ്ങുന്നതു് മതമത്സരം ഇല്ലാതാക്കുവാനും ഹിന്ദുധർമ്മത്തെ പുനരുദ്ധരിക്കുവാനും മഹാരാജാവു തിരുമേനിയും സർ സി. പി. യും ചെയ്യുന്ന ശ്രമത്തിന്റെ സൂക്ഷ്മസ്വഭാവം പ്രത്യക്ഷപ്പെടുത്തണമെന്നുള്ള അഭിനിവേശം കൊണ്ടാകുന്നു. ഈഴവർ മതപരിവർത്തന കുതുകികളാണ്. ക്ഷേത്രപ്രവേശനം അവരുടെ കുതുകത്തെ കുറച്ചിട്ടുണ്ടെന്നു വിചാരിക്കുകയാണെങ്കിൽ അതബദ്ധമാണ്. എന്നാൽ ഹിന്ദുമതത്തിൽനിന്നു മറെറാരു മതത്തിലേക്കു പരിവർത്തനം ചെയ്തുപോകുന്നതിനേക്കാൾ ഹിന്ദുമതത്തിനു തന്നെ പരിവർത്തനം വരുത്തുവാനാണു അവർക്കു കൂടുതലായ കൌതുകം ഉള്ളതു്. എന്തിനാണു മതം? ധർമ്മാർത്ഥകാമസംപ്രാപ്തിയുടെ ഫലമായി സ്വയമേവാഗതമാകുന്ന മോക്ഷത്തിനുവേണ്ടി മാത്രമാണ്. ധർമ്മാധർമ്മ പ്രവചനവും ധാർമ്മികമായ മാർഗ്ഗങ്ങളിൽ അർത്ഥസമ്പാദനവും, അങ്ങനെ സമ്പാദിച്ച അർത്ഥം കൊണ്ടു് ധാർമ്മികമായ മാർഗ്ഗങ്ങളിലുള്ള കാമസംപ്രാപ്തിക്കു ആവശ്യമായ സൌകര്യങ്ങൾ ഉണ്ടാക്കി കൊടുക്കുകയുമാണു

മതംകൊണ്ടു മനുഷ്യനുള്ള പ്രയോജനം. ലൌകികമായ കാൎയ്യങ്ങളാണു ധൎമ്മാൎത്ഥകാമങ്ങളാകുന്ന പുരുഷാൎത്ഥങ്ങൾ മൂന്നും. ഈ പുരുഷാൎത്ഥത്രയ സമ്പാദനത്തിനുള്ള സൌകൎയ്യം ഇന്നു പ്രചാരത്തിലിരിക്കുന്ന ഹിന്ദുമതത്തെക്കാൾ ക്രിസ്തുമതത്തിലാണ് ഏറ്റവുമെന്ന് സർ സി. പി. ഹിന്ദുമതാഭിമാനം വിടാതെതന്നെ മനസ്സാ സമ്മതിക്കുന്നുണ്ട്. വാചാ ആ സമ്മതം വെളിപ്പെടുത്തിയിരിക്കുന്ന ഒരു പ്രസംഗമാണ് ഈയിടെ വൈ. എം. സി. എ. യിൽ വച്ചു അദ്ദേഹം ചെയ്തതു്. ആ പ്രസംഗത്തിന്റെ ഒരു റിപ്പോർട്ടു "മലയാളരാജ്യ"ത്തിൽ കണ്ടപ്പോൾ അതിനെ ഒന്നു വിമൎശിക്കാതെ ഞങ്ങൾക്കു തരമില്ലെന്നു തോന്നി. വൈ. എം. സി. എ. യുടെ "ആദർശവും ഉദ്ദേശവും മനുഷ്യസമുദായത്തിന്റെ ഇടയിൽ സ്നേഹവും പരസ്പരസഹായവും വൎദ്ധിപ്പിക്കുന്നതാണ്" എന്ന് അദ്ദേഹം പ്രസ്താവിച്ചു. വൈ. എം. സി. എ. യ്ക്കു തുല്യമായ ഒരു സ്ഥാപനം തിരുവിതാംകൂറിൽ ഹിന്ദുക്കൾക്കില്ലെന്നു സ്പഷ്ടമാണല്ലൊ. 1908 മുതൽക്കു സർ സി. പി. ക്കു വൈ. എം. സി. എ. യുമായി ബന്ധം ആരംഭിച്ചു എന്നദ്ദേഹം പറഞ്ഞു. കാൽനൂറ്റാണ്ടുകാലത്തിൽ കവിയുന്ന ഈ ബന്ധംകൊണ്ട് പ്രസ്തുത സ്ഥാപനം സ്തുത്യർഹമായ രീതിയിൽ സമുദായസേവന പരിപാടി നിൎവ്വഹിച്ചുവരുന്നു എന്ന് അദ്ദേഹം സാക്ഷിപറയുന്നു. "വൈ. എം. സി. എ" എന്തിനെയാണു സൂചിപ്പിക്കുന്നതു്. എന്നുള്ള പ്രശ്നത്തിനു അദ്ദേഹം തന്നെ പറയുന്ന ഉത്തരം "പ്രധാനമായി സംഘടിതമായ സാമുദായിക സേവനമാണ്" എന്നാകുന്നു. അങ്ങനെ പറഞ്ഞതോടുകൂടി സ്വമതാഭിമാനത്താൽ പ്രേരിതനായി അദ്ദേഹം തുടൎന്നുപറയുന്നതെന്തെന്നു നോക്കാം. "നമ്മുടെ (ഹിന്ദുക്കളുടെ) ധൎമ്മശാസ്ത്രങ്ങളിൽ ആഹാരത്തിനു മുമ്പായി ഗൃഹത്തിനു വെളിയിൽ ഇറങ്ങിവന്നു സൎവ്വദിക്കുകളിലേക്കും നോക്കി അതിഥികളോ അൎത്ഥികളോ നിൽപുണ്ടെങ്കിൽ അവരെ തൃപ്തിപ്പെടുത്തിയിട്ടല്ലാതെ ഒരു ഗൃഹസ്ഥൻ ആഹാരം കഴിച്ചുകൂടാ എന്നു നിഷ്കൎഷിച്ചിരിക്കുന്നു. ഈ രീതിയിലുള്ള ധാൎമ്മികബുദ്ധിയുള്ളവരാണ് ഇൻഡ്യാക്കാർ പൊതുവെ" എന്നു ഇൻഡ്യാക്കാരുടെ അഭിമാനസംരക്ഷണത്തിനുവേണ്ടി അദ്ദേഹം വാദിക്കുന്നു. അന്നദാനത്തെ സംബന്ധിച്ചിടത്തോളം, പ്രത്യേകിച്ചു ഒരു സമുദായക്കാൎക്കു ചെയ്യുന്ന അന്നദാനത്തെ സംബന്ധിച്ച് ഹിന്ദുക്കളും ഹിന്ദുഗവൎമ്മെന്റുകളും ഈ ധൎമ്മശാസ്ത്രവിധിയെ അനുഷ്ഠിക്കുന്നുണ്ട്. അൎത്ഥികളുണ്ടെങ്കിൽ അവരെ തൃപ്തിപ്പെടുത്തുന്ന ധാൎമ്മിക "ബുദ്ധി" ഇൻഡ്യാക്കാൎക്കു പൊതുവെ ഉണ്ടായിരിക്കാം. പക്ഷെ ധാൎമ്മികബുദ്ധികൊണ്ട് പ്രയോജനമില്ല. ധാൎമ്മിക "ഹൃദയ"മാണ് ആവശ്യമായിരിക്കുന്നതു്. ബുദ്ധി ഹിന്ദുക്കളിലും ഹൃദയം ക്രിസ്ത്യാനികളിലും ആണെന്നു ഹിന്ദുക്കളുടേയും ക്രിസ്ത്യാനികളുടേയും ധൎമ്മകൃത്യങ്ങളിൽ നാം വ്യക്തമായി കാണുന്നുണ്ടല്ലൊ. "സംഘടിതമായ ധാൎമ്മികവൃത്തി, സമുദായത്തെ പൊതുവെ കരുതിയുള്ള ധൎമ്മപ്രവൃത്തി, നമ്മുടെ നാട്ടിൽ ഇല്ലായിരുന്നു" എന്നുള്ള പരമാൎത്ഥം തുറന്നുപറഞ്ഞുകൊണ്ട് ഈ മഹനീയമായ തത്വം ക്രൈസ്തവരിൽനിന്നു നാം പഠിക്കേണ്ടതാണ് എന്ന് അദ്ദേഹം സങ്കോചരഹിതമായി പ്രഖ്യാപനം ചെയ്യുന്നുണ്ട്. വൈ. എം. സി. എ. വ്യക്തികളുടെ കരുണാപുരസ്സരമുള്ള സേവനങ്ങൾക്കും സംഘടിതമായ സമുദായ പ്രവൎത്തനങ്ങൾക്കും ഉള്ള കേന്ദ്രസ്ഥാനമാണ് എന്നും അദ്ദേഹം സംവദിക്കുന്നു. ലീഗ്ഓഫ്നേഷൻസിന്റെ (സൎവ്വരാജ്യസഖ്യം) ആദൎശം നമ്മുടെ ഉപനിഷത്തുകളിൽ ചിലതു വളരെ ശക്തിയായഭാഷയിൽ പ്രതിപാദിച്ചിരിക്കുന്ന"തിനെ അദ്ദേഹം ഉദ്ധരിക്കുന്നു. "സാമുദായികമായ സുസ്ഥിതിയും പ്രബലമായ ഭരണഘടനയും സ്ഥാപിച്ചു നമുക്കു ഭൂമിയുടെ ഫലങ്ങൾ ഒന്നുചേൎന്നു അനുഭവിക്കാം; സാമ്പത്തികമായ സമാധാനവും ഊൎജ്ജസ്വലമായ പ്രവൎത്തനവും ബുദ്ധിപൂൎവ്വമായനടപടികളും സ്വീകരിച്ചു പരസ്പരവൈരംകൂടാതെ നമുക്കു ലോകജീവിതം നയിക്കാം." ഉപനിഷത്തുകളിൽ ഇങ്ങനെയുള്ള നല്ല രത്നങ്ങൾ സമുദ്രാന്തൎഭാഗത്തിലെ ഇരുണ്ട ഗുഹകളിൽ കിടക്കുന്ന രത്നങ്ങൾ പോലെ കിടപ്പുണ്ട്. പ്രസംഗങ്ങളിൽ മാത്രം അതു പൊന്തിവരും. പ്രവൃത്തിയിൽ അതെന്നെങ്കിലും വന്നിട്ടുണ്ടോ? "എന്നാൽ ഇന്നത്തെ യൂറോപ്പിലെ സ്ഥിതി ഈ ആദൎശങ്ങളിൽനിന്നു എത്രയോ വിഭിന്നമായിരിക്കുന്നു" എന്നദ്ദേഹം പറയുന്നു. ഇന്നത്തെ മാത്രമല്ല പണ്ടത്തേയും ഇവിടത്തെ സ്ഥിതി എന്താണ്? "ജൎമ്മനി ക്രിസ്തുമതത്തെ ആ നാട്ടിൽനിന്നു വിപാടനംചെയ്തിരിക്കുന്നു." എന്നു മലയാളരാജ്യത്തിൽ കാണുന്നതു് അദ്ദേഹം റഷ്യയെ ഉദ്ദേശിച്ചു പറഞ്ഞതായിരിക്കാം. അല്ലെങ്കിൽ ക്രിസ്തുമതത്തെ എന്നുള്ളതു് യഹൂദമതത്തെ ഉദ്ദേശിച്ചായിരിക്കാം. ബുദ്ധമതത്തെ ഇൻഡ്യയിൽനിന്നു "വിപാടനംചെയ്ത" (നിഷ്കാസനംചെയ്ത) ഇൻഡ്യാക്കാരെ അനുകരിക്ക മാത്രമല്ലേ റഷ്യക്കാരോ ജൎമ്മൻകാരോ ചെയ്തുള്ളു. വൈ. എം. സി. എ. പോലുള്ള ധാൎമ്മിക സ്ഥാപനങ്ങൾ തിരുവിതാംകൂറിലെ ഹിന്ദുക്കൾക്കുണ്ടായിവരണമെന്നു സർ സി. പി. ആഗ്രഹിക്കുന്നുണ്ടെന്നു തീൎച്ചതന്നെ. ഒരു വൈ. എം. എച്ച്. എ. തുടങ്ങിയിട്ടുണ്ട്. ഹിന്ദുമിഷനും നടന്നുവരുന്നു. ഒരു ഹിന്ദു സാൽവേഷൻ ആൎമ്മിയുടെ പ്രസവക്രന്ദനം കോട്ടയത്തു കേട്ടുതുടങ്ങിയിരിക്കുന്നു. സ്കൂളുകൾ ക്രിസ്ത്യാനികളെ അനുകരിച്ചാണെങ്കിലും, ഒരു കൂട്ടുവ്യാപാരമുതൽ മുടക്കെന്നു കരുതി ഹിന്ദുക്കളും തുടങ്ങിയിട്ടുണ്ട്. ആസ്പത്രികളും അനാഥശാലകളും മറ്റു സമുദായസേവനങ്ങളുംകൂടി തുടങ്ങി ഹിന്ദുക്കൾ ക്രൈസ്തവരായില്ലെങ്കിൽ ഹിന്ദുമതം ക്രൈസ്തവമായി തീരട്ടെ എന്നു ഞങ്ങൾ ആശംസിക്കുന്നു.

—:—

## റിസർവ്പോലീസിന്റെ കൈയേററം

തിരുവിതാംകൂറിലെ പ്രധാനപ്പെട്ട പത്രങ്ങളിൽ ഒന്നായ "മലയാളമനോരമ"യുടെ മീനം മൂന്നാംതീയതിയിലെ ലക്കത്തിൽകാണുന്ന ഒരു അനുവാഖ്യാനത്തിന്റെ തലക്കെട്ട്—

"റിസൎവ്പോലീസിന്റെ അഴിമതികൾ
ഡിസ്ട്രിക്ട്മജിസ്ട്രേട്ടിനു് ഹർജി
പൌരജനങ്ങളുടെ സ്റ്റേറ്റുമെന്റ്"

ഭയവിഹ്വലരായ സാധുജനങ്ങൾ കൊച്ചിയെ അഭയംപ്രാപിച്ചു-കൃഷിസ്ഥലങ്ങൾ ഉണങ്ങിക്കരിഞ്ഞു-അനേകമാളുകളെ ലാത്തികൊണ്ടു മൎദ്ദിച്ചു-യാത്രക്കാരെ കവർച്ച ചെയ്തു-കല്യാണവീട്ടിൽ നടന്നു കഴപ്പമുണ്ടാക്കി-സദ്യക്കുള്ള വിഭവങ്ങൾ നശിപ്പിച്ചു" എന്നാണ്.

മീനം നാലാംതീയതിയിലെ "മനോരമ"യിൽ ബി. ഏ., ബി. എൽ. പരീക്ഷാവിജയിയായ ഒരു വക്കീലിന്റെ ലേഖനവും ഈ വിഷയത്തെ സംബന്ധിച്ചു പ്രസിദ്ധപ്പെടുത്തിക്കാണുന്നുണ്ടു്. സ്ഥലത്തെ പ്രതിദിനപത്രങ്ങളിൽ, സ്വതന്ത്രമായിട്ടൊരു 'കഠാരഘർഷണ'വും ആവശ്യമില്ലാത്ത "മലയാളി"യുടെ, മീനം രണ്ടാംതീയതിയിലെ മുഖപ്രസംഗത്തിന്റെ തലക്കെട്ടു് "പോലീസുകാരെപ്പററി പരാതി" എന്നാണു്. ഇതിനുശേഷം വിവിധജാതിമതസ്ഥരായ പല മാന്യന്മാർ റിസർവ് പോലീസുകാരുടെ കൈയേററത്തെ വിവരിച്ചു്, ഒരു സ്റ്റേററുമെന്റും പ്രസിദ്ധപ്പെടുത്തിക്കണ്ടു. ഇവയെല്ലാം വായിച്ചുനോക്കുന്ന ദേശാഭിമാനിയായ ഒരു പൌരന്റെ രക്തം തിളയ്ക്കാതെയിരിക്കില്ല. പരാതിക്കടിസ്ഥാനമായ രാമമംഗലത്തെ റിസർവുപോലീസിന്റെ അപദാനങ്ങളുടെ സൂക്ഷ്മസ്ഥിതി ഞങ്ങൾക്കു നേരിട്ടു അന്വേഷിക്കാൻ കഴിഞ്ഞിട്ടില്ല. എന്നാൽ ഞങ്ങളുടെ ഈ മാന്യസഹജീവികളിൽ കാണുന്ന സംഭവവിവരണങ്ങളിലും തൽസംബന്ധമായ മററു പ്രസ്താവനകളിലും നിന്നു്, നിയമസഭയിൽ ഈ വിഷയത്തെപ്പററിയുണ്ടായ വാദപ്രതിവാദത്തിന്റെ പോക്കും അതിൽ പോലീസുകമ്മീഷണരുടേയും എക്സൈസ് കമ്മീഷണരുടേയും നിലയും, തങ്ങളുടെ ഡിപ്പാർട്ടുമെന്റുകളുടെ മാനം രക്ഷിക്കാനാണെങ്കിൽ തന്നെയും, നീതീകരിക്കപ്പെടാവുന്നതല്ല എന്നു് വ്യക്തമായിരിക്കുന്നു. ഈ ഉദ്യോഗസ്ഥന്മാക്കു് ഗവമ്മെന്റിനോടല്ലാതെ ജനങ്ങളോടു് ഉത്തരവാദിത്വം ഇല്ലെന്നു സമാധാനപ്പെടാം. ഗവമ്മെന്റിനു ജനങ്ങളോടു സാന്മാൎഗ്ഗികമായ ഉത്തരവാദിത്വമല്ലാതെ നിയമനിർബന്ധമായ ഉത്തരവാദിത്വമൊന്നുമില്ല. ജനപ്രതിനിധികളായി നിയമസഭയിൽ കയറിയിരിക്കുന്നവക്കു ജനങ്ങളോടു ഉത്തരവാദിത്വം ഉണ്ടെന്നു പറയാതെ തരമില്ലല്ലൊ. മേൽപ്രസ്താവിച്ച ലേഖനങ്ങളിലും മററു പ്രസ്താവനകളിലും കാണുന്ന വസ്തുതകളിൽ ഒട്ടെങ്കിലും സത്യമുണ്ടെങ്കിൽ, അനുദ്യോഗസ്ഥമെമ്പർമാരുടെ നടപടി വളരെ അധിക്ഷേപാർഹമാണെന്നുള്ളതും നിസ്സംശയമാണു്. സർ സി. പി. യുടെ ഭരണകാലത്തു ആദ്യമായി നാട്ടിലുണ്ടായ ഒരു വലിയ അക്രമത്തെക്കുറിച്ചുള്ള പരാതിയാണിതു്. ഈ അക്രമം നടന്നതു മഹാരാജാവു തിരുമനസ്സുകൊണ്ടും സർ സി. പി. യും തിരുവിതാംകൂറിലില്ലാതിരുന്നപ്പോഴായിരുന്നു എന്നറിയുന്നതും ഒരു നിസ്സാരസംഗതിയല്ല. സർ സി. പി. തന്നെ നേരിട്ടു സ്ഥലത്തുചെന്നു അന്വേഷണം നടത്തണമെന്നു് ആരും ആവശ്യപ്പെടുന്നില്ല. ഒരു കമ്മിററിയെ നിയമിച്ചു അന്വേഷണംനടത്തി, റിപ്പോർട്ടും അതിന്മേൽ രണ്ടു കമ്മീഷണർമാരുടേയും സമാധാനവും വരുത്തിവച്ചു കാൎയ്യങ്ങൾ തീരുമാനിക്കണമെന്നാണു് പൊതുജനങ്ങൾ ചുരുക്കത്തിൽ ആവശ്യപ്പെടുന്നതു്. എന്നാൽ ഇക്കാൎയ്യത്തിൽ—എന്തുകൊണ്ടെന്നറിഞ്ഞില്ല—ഗവണ്മെന്റു കൈക്കൊണ്ടിരിക്കുന്ന ബധിരഭാവം കണ്ടിട്ടു്, ഇങ്ങനെയൊരന്വേഷണം നടത്താൻതുനിയുന്നതിനകം സൂൎയ്യൻ എത്രരാശിപകരുമെന്നു് ആക്കും ദീർഘദർശനം ചെയ്യാവുന്നതല്ല. അതുകൊണ്ടു് പോലീസുകമ്മീഷണർ, എക്സൈസ്കമ്മീഷണർ, അഴിമതി നടത്തി എന്നു പറയപ്പെടുന്ന ലാത്തിധാരികൾ, പരാതിക്കാർ, ഉപദ്രവമേററവർ, നിയമസഭയിൽ ഈ ഗൌരവപ്പെട്ട വിഷയത്തെക്കുറിച്ചു് കൊഞ്ഞപറഞ്ഞ മെമ്പർമാർ ഇവക്കെല്ലാം നോട്ടീസുകൊടുത്തു വരുത്തി, ദിവാൻജിതന്നെ സ്ഥലത്തുചെന്നു ഒരന്വേഷണം നടത്തിയാൽ വിചാരണയും തീരുമാനവും ഒരു ദിവസംകൊണ്ടുതന്നെ മുഴുവനാക്കാവുന്നതാണു്. കണ്ണൽ മൺറോ മുതലായ മന്ത്രിമാർ ഇങ്ങനെയുള്ള സംഗതികളെപ്പററി സ്ഥലവിചാരണയ്ക്കുപോകുമ്പോൾ മുക്കാലിയും കൊരടാവുംകൂടി കൊണ്ടുപോകാറുള്ള കീഴ്നടപ്പു് കിടപ്പുണ്ടല്ലൊ. ചില ഉദ്യോഗസ്ഥന്മാരെ സർക്കാർ സവ്വീസിൽനിന്നും പിരിച്ചുവിടേണ്ടതായിട്ടുണ്ടു്. മിടുക്കന്മാരാണു്, കുരുത്തക്കേടു കാണിക്കുകയും ചെയ്തു. അങ്ങനെയുള്ളവരെ മൺറോ ചെയ്തതുപോലെ മുക്കാലിയിൽകെട്ടി മുതുകുപൊളിച്ചു മേലാൽ നല്ല പിള്ളകളായി ഇരുന്നുകൊള്ളണമെന്നു ഗുണദോഷിച്ചിരുത്തേണ്ടതായി വരും. നേരെമറിച്ചു്, മിടുക്കന്മാരല്ല, കുരുത്തക്കേടു കാണിക്കയുംചെയ്തു. അങ്ങനെയുള്ളവരെ, മുക്കാലിയിൽ കെട്ടി മുതുകുപൊളിച്ചു, പട്ടിച്ചൂടുംവച്ചു്, ആറാംവഴി കടത്തിവിടുകയുംവേണം. ചില ജന്തുക്കൾക്കു ചില ഋതുക്കളിൽ വികാരങ്ങൾ ഇളകാറുണ്ടല്ലൊ. അങ്ങനെ വല്ല ഇളക്കവും ഉണ്ടായതിന്റെ ഫലമാണോ രാമമംഗലത്തു നടന്ന സംഭവമെന്നറിഞ്ഞില്ല. ഈ വസ്തുതകൾ മനസ്സിൽ വച്ചുകൊണ്ടു് ദൃഷ്ടാന്തയോഗ്യമായ വിധത്തിൽ പ്രസ്തുതസംഭവത്തെ സംബന്ധിച്ചു് ഒരു തീരുമാനം ചെയ്യുന്നതു ഇതുവരെ സർ സി. പി. ചെയ്ത സൽകൃത്യങ്ങൾക്കുണ്ടായ പ്രശസ്തിക്കു പ്രതിഷ്ഠവരുത്തുവാൻ പൎയ്യാപ്തമാകുന്നതാണു്. സർ സി. പി. ഉദ്യോഗസ്ഥന്മാരുടെ അഴിമതികളെപ്പററി ഡിപ്പാർട്ടുമെന്റു മേലധികാരികളുടെ റിപ്പോർട്ടുകളെമാത്രം ശരണീകരിച്ചിരിക്കാതെ, നേരിട്ടന്വേഷണങ്ങളും ഊർജ്ജിതമായ നടപടികളും നടത്തി ഒരു ദൃഷ്ടാന്തം ഈ സംഗതിയിൽ കാണിച്ചുകൊടുക്കുന്നതായാൽ സവ്വീസിൽ ഇരിക്കുന്ന ഉഗ്രസൎപ്പങ്ങൾ അവയുടെ ഫണം ചുരുക്കി വിഷം വമിച്ചു അടങ്ങി ഒതുങ്ങി സ്വകൃത്യങ്ങൾ നിവ്വഹിച്ചുകൊള്ളും. മേലുദ്യോഗസ്ഥന്മാർ കടലാസുകൊണ്ടു കളിക്കുകമാത്രമാണു ഇപ്പോൾ ചെയ്തുകൊണ്ടിരിക്കുന്നതു്.

---



## സ്റ്റാൻലി ബാൾഡ്വിൻ

ബ്രിട്ടീഷ് പ്രധാനമന്ത്രിയായ ഇദ്ദേഹം അടുത്ത മെയ് മാസത്തിൽ ചക്രവർത്തിതിരുമനസ്സിലെ കിരീടധാരണം കഴിഞ്ഞാലുടനെ മന്ത്രിസ്ഥാനം രാജിവച്ച്, രാഷ്ട്രീയപ്രവർത്തനങ്ങളിൽ നിന്ന് നിശ്ശേഷം വിരമിക്കുന്നതിന് തീരുമാനിച്ചിരിക്കുന്നു. 1908 മുതൽ കഴിഞ്ഞ 29 സംവത്സരക്കാലം ഇദ്ദേഹം പാർലിമെൻറ് മെമ്പറാണ്. 1926 മുതൽ മിക്കവാറും തുടർന്നുതന്നെ മന്ത്രിസഭയിലെ ഒരു പ്രധാന അംഗവുമായിരിക്കുന്നു. ഇപ്പോൾ 70 വയസ്സ് പ്രായമുണ്ട്. ഏറെക്കാലമായി ചുമതലയേറിയ രാജ്യഭരണജോലി വഹിച്ചുവരികയാലുണ്ടായ ശരീരാസ്വാസ്ഥ്യമാണ് പ്രധാനമന്ത്രിസ്ഥാനം രാജിവയ്ക്കുന്നതിന് കാരണമായി പറയപ്പെട്ടിരിക്കുന്നത്. വലിയ ഭരണതന്ത്രജ്ഞൻ എന്നപേര് സമ്പാദിക്കുവാൻ ഇദ്ദേഹത്തിന് കഴിഞ്ഞിട്ടില്ലെങ്കിലും "സത്യവാൻ ബാൽഡ്വിൻ" എന്നൊരു ബഹുമതി ജനസാമാന്യം ഇദ്ദേഹത്തിന് നൽകിയിട്ടുണ്ട്. ഒരു രാജ്യതന്ത്രജ്ഞന് ഇങ്ങനെയൊരു സ്ഥാനമാനം പൊതുജനങ്ങളിൽനിന്ന് ലഭിക്കുക അസാധാരണം തന്നെ. ബാൽഡ്വിൻ രാഷ്ട്രീയരംഗത്തുനിന്ന് എന്നു ഒഴിഞ്ഞുമാറിയാലും ഒരു ബ്രിട്ടീഷ് ചക്രവർത്തിയെ സ്ഥാനത്യാഗം ചെയ്യിച്ച ബ്രിട്ടീഷ് പ്രധാനമന്ത്രി എന്ന പേരിൽ ഇദ്ദേഹം എക്കാലത്തും അറിയപ്പെടുന്നതാണ്. ഇദ്ദേഹത്തിന്റെ ഉറച്ച നിലയാണല്ലോ എഡ്വേർഡ് എട്ടാമൻ ചക്രവർത്തി സ്ഥാനത്യാഗം ചെയ്ത് വിൻസർ പ്രഭു ആയിത്തീരാൻ ഇടയാക്കിത്തീർത്തത്.

# ആ കുഴൽവിളി

(കെ. കെ. രാഘവപ്പണിക്കർ)

ഒരു വാസന്തിക സുദിനാന്ത്യത്തിലെ-
പ്പരഭൃതാലാപ ലഹരിയിൽ
മുഴുകിയാമോദം തഴുകി ഞാനേതാ-
ണ്ടെഴുതി വാണോരപ്പൊഴുതിൽ ഹാ!
അഴകുരൽ പൂണ്ടങ്ങിടവുമാറൊരു
കുഴൽവിളികേട്ടു കുഴങ്ങിഞാൻ!
വിജനതയുടെ വിരിമാറി,ലേതു
രുജയുമോരാത്ത പരിശുദ്ധ
ലളിത കോമളനിലയത്തിൽ—ഗംഗാ
പുളിനലാളിത സദനത്തിൽ
പരമപാവന പവമാനനേററു
മരുവുകയാണസ്സുമയം ഞാൻ.

കനകനെന്മണിക്കതിരു ചൂഴമ-
ന്നൊഴിയപാടത്തിൻ നടുവൂടെ,
അവികല ഗാനോൽഗളിതമാം വേണു
നിവഹ നീരന്ധ്ര നിഴലൂടെ,
അരുമത്താറാവിൻ നികരം നിത്യവും
വിരയും വെൺതരിമണലൂടെ
കുതികൊണ്ടാ 'വിളി' വിരവിലെത്തിയെൻ
ശ്രുതിയിലീവിധം പ്രവചിച്ചു:—

"നിരഘസൽകവേ! പ്രിയസഖേ! ഭവാൻ
മറയത്തെന്തിനായ് മരുവുന്നു?
അലിവിയന്നാലും, വരിക നീ വിദ്യാ
നിലയനിർദ്ദയ നിരയത്തിൽ.
ഗുരുവരരുടെ വരുതിക്കൊത്തെന്നും
കുരുതികൊള്ളുന്ന കുരുന്നുകൾ
എളിയോർ ഞങ്ങളോടിണങ്ങി സ്വാതന്ത്ര്യ-
ത്തെളിമധുവുണ്ണാനിടനൽക!
നിഭൃതം ഞങ്ങൾതന്നിളയ കുശ്മള
നിഭക നിർമ്മലഹൃദയങ്ങൾ
കതിരവനുടെ കനക സുന്ദര
കതിരിൻ കാന്തിയിൽ മുഴുകാനും,
പുലർകാല പുണ്യപ്പൊലിമപൂണുന്ന
കുളിരണിത്തെന്നൽ നുകരാനും
പെരുകുംവെമ്പലാൽപൊരിയുന്നോൻ;—
[എന്തേ
കരളലിയാത്തു കരുണാത്മൻ?"

ഉദിതതാപേനയുതിരുമീ ദീന
രുദിതഹേതു മെ വിദിതമായ്.
അറിയുന്നില്ലേതു, മമലാത്മാക്കളീ-
യറിയാപ്പൈതങ്ങളിയലുന്ന
വിശസനത്തിനോരവധിതി നൽകും
പ്രശമനൌഷധമരുളുവാൻ.
നിലകൊള്ളുന്നോററമുയരത്തിൽ വിദ്യാ-
നിലയഗോപുര മതിഗർവ്വം
പരുഷമാമതിൻ ചുവർ നിരത്തിയി-
പ്പരിതപിപ്പോർക്കു കരദമാകാൻ
കഴിയുന്നില്ലിന്നിക്കിഴവനെന്തെന്നാ-
ലുഴറിത്തൽപ്പെരുവഴിയൂടെ
കഴലുകുത്താതെ കളിയാടിവാണ
മുഴമടിയനാം മഠയൻ ഞാൻ.



അശനമെന്നിയേ പഠനമൊന്നുമെൻ
ശിശുതതൊട്ടൊരു പൊരുളായി
കരുതിയില്ലെന്നു വരികിലുമൊരു
കവിയാമെൻ ചെറുവനികയിൽ
അകൃതകപാഠമുരുവിട്ടെന്നും ഞാൻ
പ്രകൃതിയെപ്പാടിപ്പുകഴ്ന്നു!

ഇടരകററും പൊൻവിടപി ഛായത-
ന്നടിയിൽ നിർഝരനികടത്തിൽ
തൃണരാശിതിന്നുംതൃഷനീക്കാതെ യ-
ങ്ങിണയെക്കൺകോണാൽ കനിയിക്കും
കലമാൻപററങ്ങൾ പതിവായ് തങ്ങും ശാ-
ദ്വലസാനുക്കടെ നടുവിലായ്
അലംകൊള്ളുന്നിതെൻ നിഖിലശാന്തിദ
നിലയനമെന്നുമതിരമ്യം!
അധരിതാമോദമരുളുമാറു ന-
വ്യമധുമാസം പ്രതി തരുവൃന്ദം
ഉതിരും തേനൊലിസ്സുമനിചയങ്ങൾ
പുതുമണം പാറുന്നതുമേററു
വനതലശ്യാമ സദൃശ സാന്ദ്രമാ-
മനഘജീവിത മവിടേലാം!
കലകളോരോന്നും കലിത കൌതുകം
കളിയാടുന്നൊരു കലവറ
വിവൃതമായ് സദാവിലസുന്നു വിദ്യൽ
പ്രവണതയ്ക്കൊരാകരമായി!

പരമശാന്തിതന്നുറവാ മമ്മണ്ണു
പുരുവിഹാരത്തിൽ പുലരുവാൻ
അരിയവെൺമുത്തിൻ നിരകളാകുമ-
ത്തെളിയകുട്ടരെ ക്ഷണിച്ചുഞാൻ.
അവർതൻകൂട്ടെനിക്കുരുതായി, ഞാനു-
മവരെപ്പോലിമം സുഭഗനായ്!
സകലസന്തുഷ്ടിപ്രദമാമല്ലേറു
സദനമാണല്ലോ സരളമാം
ഇളയകാലത്തിന്നിനിയ സൌഹൃദമ-
മുളവററാസ്വദിച്ചിളയിൽ ഞാൻ!

# ഒരുത്തമദേശാഭിമാനി

സുമാർ ഒരു വ്യാഴവട്ടത്തിന് മുൻപ് വൈക്കം സത്യാഗ്രഹത്തിന്റെ അവസാനഘട്ടങ്ങളിൽ മഹാത്മാഗാന്ധി തിരുവിതാംകൂർ സന്ദർശിക്കുന്നതിനെത്തിയ അവസരത്തിൽ, ഒരു സായാഹ്നത്തിൽ, തിരുവനന്തപുരം സർക്കാർ അതിഥിമന്ദിരത്തിലെ ഒരു മുറിയിൽ, മദിരാശി ഹൈക്കോടതിവക്കീൽ ജനാബ് കെ. എം. സീതി മാത്രം സാക്ഷിയായി, അപ്രസിദ്ധവും അപ്രധാനവുമായ ഒരു രംഗം നടന്നു. സുമുഖനായ ഒരു മുസ്ലീം യുവാവ് ഭക്ത്യാനന്ദപാരവശ്യത്തോടെ അർദ്ധവസ്ത്രധാരിയായ ആ താപസോത്തമന്റെ മുൻപിൽ അഭിനമനം ചെയ്തപ്പോൾ, അവിടുന്ന് വലതുകൈ ആ യുവാവിന്റെ ശിരസ്സിൽ ചേർത്ത് വാത്സല്യപുരസ്സരം അനുഗ്രഹിച്ചു. അതിനുശേഷം അവിടത്തെ വിനീത സഹചാരിയായി ഈ യുവാവ് മഹാത്മജിയുടെ തിരുവിതാംകൂർ പര്യടനകാലം അത്രയും കൃതാർത്ഥതപൂണ്ടു. ഇൻഡ്യയുടെ സ്വാതന്ത്ര്യസമ്പാദനത്തിനു വേണ്ടിയുള്ള ത്യാഗമഹോത്സവത്തിൽ പ്രഥമമായല്ല ഈ യുവാവ് ഭാഗഭാക്കാകുന്നത്. മഹാത്മജിയുടെയും മൗലാനാ സഹോദരന്മാരുടേയും നേതൃത്വത്തിൽ നടന്നതായ ഖിലാഫത്ത് പ്രക്ഷോഭണം സംബന്ധിച്ച് ഈറോഡിൽ വച്ചു കൂടിയ 'മജലിസുൽഉലമാ' സമ്മേളനത്തിൽ സന്നിഹിതരായ കേരളീയ മുസ്ലീമിങ്ങളുടെ നേതൃത്വം സ്വീകരിച്ച് ഇദ്ദേഹം വിശ്രുതനേതാക്കന്മാരുടെ സഖ്യവും പരിചയവും സമ്പാദിക്കുകയും അതിനുശേഷം ഉണ്ടായ വൈക്കം സത്യാഗ്രഹത്തിന് ജയിലിൽ പോകുന്നതിന് സന്നദ്ധനായി വൈക്കത്തെത്തുകയും ചെയ്തു. ശ്രീയുത് ജോർജ് ജോസഫ് അറസ്റ്റ് ചെയ്യപ്പെട്ടപ്പോൾ ആ സ്ഥാനം സ്വീകരിച്ചു പുറകെ ബന്ധനശാലയിലേക്ക് തിരിക്കുവാൻ സന്നദ്ധനായ ഇദ്ദേഹത്തെ ഇന്നത്തെ പോലീസു കമ്മീഷണർ മി. പിച്ചുഅയ്യങ്കാർ തടഞ്ഞു. ആ തടസ്സം വകവയ്ക്കാതെ മുൻപോട്ടുകയറിയപ്പോൾ ആണ്, അഹിന്ദുക്കൾക്ക് പ്രസ്തുത സംരംഭവുമായി ബന്ധം ഉണ്ടായിക്കൂടെന്ന് മഹാത്മജിയിൽനിന്ന് പിന്നീട് പുറപ്പെട്ട ഒരു നിരോധനാജ്ഞ കാണിക്കപ്പെട്ടത്. നാട്ടുരാജ്യങ്ങളിൽ അനുവദിക്കപ്പെട്ടിടത്തോളം ഉള്ള കാൺഗ്രസ്സ ജോലികളിൽ വ്യാപൃതനായിരുന്നു ഇദ്ദേഹം, ആലപ്പുഴയിലും പത്തനാപുരത്തും നൂൽനൂൽപ്പും ഖദർ പ്രചരണവും നടത്തി. ശ്രീയുത് എ. കെ. പിള്ള, കെ. ജി. ശങ്കർ മുതലായവർ കാൺഗ്രസ് പ്രവർത്തനത്തിനായി ഇറങ്ങിയതും ഇദ്ദേഹത്തിന്റെ സാന്നിദ്ധ്യത്തിലും സഹകരണത്തിലും ആയിരുന്നു. നേതൃത്വമോ, കേൾവിയോ ലേശം എങ്കിലും കാംക്ഷിക്കാതെ ഈ മഹാ പ്രസ്ഥാനത്തിൽ ഇടപെട്ടു വന്ന ഈ യുവാവ്, വിശ്രുതകച്ചവടക്കാരൻ കാക്കാഴം ഹാജിബാവാ അവർകളുടെ മൂത്ത പുത്രൻ എച്ച്. ബി. മഹമ്മദുരാവുത്തർ അവർകൾ ആണ്. എച്ച്. ബി. യുടെ പ്രധാന



ചിന്ത സാമാന്യ ജനങ്ങളുടെ സ്വാതന്ത്ര്യത്തേയും സമത്വത്തേയുംപററി മാത്രമാണ്. ഭാഗ്യലക്ഷ്മി പരമസമ്പ്രീതയായി കോരിവാരിച്ചൊരിഞ്ഞിരിക്കുന്ന അനുഗ്രഹങ്ങളെപ്പററി ഒന്നും അദ്ദേഹത്തിന് ശ്രദ്ധയില്ല. ആലപ്പുഴയിൽ തന്റെ ചുററും കാണുന്ന വ്യവസായശാലകളിൽ നിന്ന് വിയപ്പിൽ ആറാടി പരിക്ഷീണഗാത്രങ്ങളോടെ തിരിച്ചുപോകുന്ന കൂലിവേലക്കാരാണ് ജനസമുദായത്തിന്റെ രക്ഷകർത്താക്കൾ എന്നും, അവർക്ക് ലഭിക്കുന്നതിൽ കൂടുതലായ സുഖം തനിക്കാവശ്യമില്ലെന്നും ആണ് അദ്ദേഹത്തിന്റെ പരമാർത്ഥമായ വിശ്വാസം. അദ്ദേഹത്തിന്റെ തോട്ടങ്ങളിലും പറമ്പുകളിലും പാടങ്ങളിലും ജോലിചെയ്യുന്ന അനേകം കൂലിവേലക്കാരിൽ ഒരുവനെ എങ്കിലും "അദ്ദേഹം" എന്നല്ലാതെ വിളിച്ചിട്ടില്ല. അവരുടെ മനുഷ്യജന്മത്തെ അനാദരിക്കുന്ന ഒററ വാക്കും അദ്ദേഹത്തിൽനിന്നുണ്ടായിട്ടുമില്ല. ദേഹാദ്ധ്വാനത്തിനാണ് മാനം എന്ന് അദ്ദേഹം വിശ്വസിക്കുന്നു. നൂററിആറിൽ, കൊല്ലത്തെ ഷൺമുഖവിലാസം ഹാളിൽവച്ച് എച്ച്. ബി. യുടെ അദ്ധ്യക്ഷതയിൽ കൊല്ലം അരിക്കടറോഡ് പ്രക്ഷോഭണം സംബന്ധിച്ച് ഒരു സമ്മേളനം നടന്നു. മലയാളരാജ്യം ഉടമസ്ഥൻ മി. കെ. ജി. ശങ്കർ, പത്രാധിപർ മി. സി. വി. കുഞ്ഞുരാമൻ മുതലായവർ അന്ന് പ്രസംഗകാർ ആയിരുന്നു. "വമ്പിച്ച സമ്പത്തു കൈവശം വച്ചുകൊണ്ടിരിക്കുന്നവരെല്ലാം അതു എല്ലാവർക്കുമായി വീതിച്ചുകൊടുക്കുന്നതായ കാലം അത്ര വിദൂരമല്ല" എന്ന് പ്രസ്താവിച്ചപ്പോൾ സദസ്സിൽ ഒരു ചിരിപൊങ്ങി. അദ്ദേഹത്തിന്റെ സ്വത്തുക്കൾ ഈ തത്വത്തിന്മേൽ വിനിയോഗിക്കപ്പെടുന്നതിന് സമ്മതമാണോ എന്ന് ആരോ ഒരു മിടുക്കൻ ചോദിച്ചു. "അന്ന് ഞാൻ ആയിരിക്കും ആദ്യം അതു ചെയ്യുന്നത്" എന്നായിരുന്നു മറുപടി.

വല്ല കൂട്ടരേയും സന്തോഷിപ്പിക്കുന്നതിനൊ, വല്ല ലാഭവും നേടുന്നതിനൊ വേണ്ടി ഇങ്ങനെ പറഞ്ഞതല്ല. മോട്ടോർകാറും സഹചാരിസേനയും കഴിഞ്ഞാൽ എച്ച്. ബി. യുടെ സ്വന്തം ചെലവ് ആലപ്പുഴ, കൊല്ലംപട്ടണങ്ങളിലെ ഒരു കൂലിവേലക്കാരന്റെ ചെലവിൽ കുറഞ്ഞുതന്നെയാണിരിക്കുന്നത്.

അദ്ദേഹത്തിന്റെ മറെറാരുസുഖം ത്യാഗിവര്യന്മാരായ നേതാക്കന്മാരെ പൂജിക്കുക എന്നുള്ളതാണ്. നൂററിആറാമാണ്ട് ഒടുവിൽ പണ്ഡിത ജവഹരിലാൽ നെഹ്റു സിലോണിൽനിന്ന് തിരുവിതാംകൂർ വഴി മടങ്ങിപ്പോകുന്നെന്നു കേട്ട ഉടൻതന്നെ അദ്ദേഹത്തെ സ്വഗൃഹത്തിലേക്ക് ക്ഷണിക്കുന്ന കമ്പിസന്ദേശം എച്ച്. ബി. അയച്ചു. ഒരു കേരളീയഗൃഹത്തിനു മാത്രമെ ഇൻഡ്യയുടെ ഈ അനഭിഷിക്ത ചക്രവർത്തിയെ സൽക്കരിക്കുന്നതിനുള്ള ഭാഗധേയം സിദ്ധിച്ചിട്ടുള്ളു. ആതിഥേയനായ മഹമ്മദുരാവുത്തരുടെ അന്നത്തെ ജോലിക്കൂടുതൽ ആകട്ടെ, ജവഹരിലാൽ ആലപ്പുഴയുള്ള റാവുത്തർ ഗൃഹത്തിൽ എത്തിയതു എച്ച്. ബി. യും കരയാളരും തമ്മിൽ നടത്തിയ പത്തനാപുരം-ചെങ്കോട്ട തിരഞ്ഞെടുപ്പിന്റെ വോട്ടുകൾ കൊല്ലം ടേഷ്കാരുടെ ആഫീസിൽവച്ച് എണ്ണുന്ന ദിവസമായിരുന്നു. എന്നിട്ട് എച്ച്. ബി. അഭിവന്ദ്യനായ അതിഥിയെ പൂജിക്കുന്നതിന് ആലപ്പുഴതന്നെ താമസിക്കുകയാണു ചെയ്തത്. ലോകത്തിന്റെ സമാരാധനയോടെ ദിവംഗതയായ കമലാ നെഹ്റു അന്ന് മിസിസ് എച്ച്. ബി. ക്കു നൽകിയ ഉപദേശാനുസാരം ആ മുസ്ലീംമഹിള അതിനുശേഷം യാതൊരു ആഭരണവും ഉപയോഗിച്ചിരുന്നില്ല എന്നുള്ളതും പ്രസ്താവയോഗ്യമാണ്. ഇതുപോലെതന്നെ ആലപ്പുഴവഴി കടന്നുപോയിട്ടുള്ള നരിമാൻ, സഫർ ആലിഖാൻ തുടങ്ങിയ എല്ലാ നേതാക്കന്മാരും എച്ച്. ബി. യുടെ ആതിഥ്യം സ്വീകരിച്ചിട്ടുള്ളവരാണ്. ത്യാഗപീഠത്തിന് മുൻപിൽ അതിവിനയപുരസരം ശിരസുതാഴ്ത്തുക എന്നുള്ളതാണ് മഹമ്മദുറാവുത്തരുടെ ജന്മസാഫല്യം.

എച്ച്. ബി.യുടെ ഹൃദയസമ്പത്ത് വളരെക്കാലം മുൻപുതന്നെ പൊതുജനങ്ങൾ ആദരിച്ചിരുന്നു. ഇരുപത്തി അഞ്ചുവയസ്സ് തികയുന്നതിനുമുൻപാണ് അദ്ദേഹം പത്തനാപുരം താലൂക്കിന്റെ പ്രതിനിധിയായി ശ്രീമൂലം പ്രജാസഭയുടെ പത്തൊൻപതാമത്തെ യോഗത്തിന് സന്നിഹിതനായത്. കേവലക്കാരൻ ആയിരുന്ന ഈ ഹൃദയാലു ലേശവും കൂസൽകൂടാതെ അന്ന് തുറന്നസഭയിൽവച്ചു ദിവാൻജിയോടു പറഞ്ഞു: "മിഷനറിസ്ഥാപനങ്ങളുടെ ചില ആദർശങ്ങൾ തിരുമനസ്സിലെ ഗവൺമെൻറു ആദരിക്കേണ്ടതാണ്. മാതൃകായോഗ്യമായവിധത്തിൽ ഒരു അനാഥമന്ദിരം ആരംഭിക്കേണ്ടിയിരിക്കുന്നു. അതിന് ആവശ്യമായ സ്ഥലം

ഗവണ്മെൻറിൽനിന്ന് തരികയാണെങ്കിൽ ഞാൻ അതിലേക്കുള്ള പണംമുടക്കികൊള്ളാം” എന്നാൽ കാലങ്ങൾ വളരെ കഴിഞ്ഞ്, ശ്രീചിത്തിരതിരുനാൾ പൊന്നുതിരുമേനിയുടെ ഭരണാരംഭത്തിലാണ് ഗവണ്മെൻറ് ഈ സൽകൃത്യത്തിന് ആരംഭിച്ചത്. അതിൽപിന്നീട് പ്രജാസഭയിലും നിയമസഭയിലും ആയി മഹമ്മദുരാവുത്തർ ചെയ്തിട്ടുള്ള യത്നങ്ങളുടെ ഫലങ്ങൾ ഇന്ന് പൊതുജനങ്ങൾ സാമാന്യമായും അനുഭവിക്കുന്നുണ്ട്.

മുസ്ലീംസ്ത്രീകൾ വിദ്യാഭ്യാസംചെയ്യേണ്ടതായ ആവശ്യമില്ലെന്ന് ഒരു വൃദ്ധൻ പ്രജാസഭയിൽ പ്രസ്താവിച്ചു. ആ പ്രസംഗത്തെ തുടന്ന് വന്ന എച്ച്. ബി. ഈ അഭിപ്രായം ശക്തിപൂവം എതിത്ത് ദിവാൻ വാട്സിൻെറ തുറന്ന അഭിനന്ദനം സമ്പാദിച്ചു. ആ അവസരത്തിൽ എച്ച്. ബി.യും വാട്സുമായുണ്ടായ പരിചയം ദൃഢമൈത്രിയിൽ ആയിത്തീൎന്നെന്നതന്നെയല്ല, മി. വാട്സിനെക്കൊണ്ട് ഒരു മുസ്ലീം സ്ത്രീയെ സ്വന്തചിലവിൽ വെല്ലൂർ മെഡിക്കൽസ്കൂളിൽ പഠിപ്പിക്കുന്നതിനുപോലും എച്ച്. ബി. ക്കു സാധിച്ചു. മുനിസിപ്പാലിററി, പഞ്ചായത്തുകോടതി, പ്രജാസഭ, എന്നീ സ്ഥാപനങ്ങളിൽ സ്ത്രീകൾക്ക് പ്രവേശനംലഭിച്ചത് എച്ച്. ബി.യുടെ നിവേദനങ്ങൾകൊണ്ടാണ്. മഹിളാലോകത്തിന് ചെയ്തിട്ടുള്ള ഈ സേവനം അഭിനന്ദിച്ച് മഹിളകൾതന്നെ ശ്രദ്ധേയമായ ലേഖനങ്ങൾ എഴുതിയിട്ടുണ്ട്. ആലപ്പുഴയിൽ സ്ത്രീകൾക്കും കുഞ്ഞുങ്ങൾക്കുമായി പ്രത്യേകആശുപത്രി വേണ്ടതിൻെറ ആവശ്യകത, ഘോഷാസ്ത്രീകൾക്ക് പ്രത്യേകം രോഗശയ്യകൾ ആശുപത്രികളിൽ സജ്ജീകരിക്കുന്നതിൻെറ ഔചിത്യം എന്നിങ്ങനെ പലതും എച്ച്. ബി.യുടെ നിവേദനങ്ങൾ ആണ്.

ആകസ്മികമായുണ്ടായ ഒരു സെഷ്യൻസ് കേസു സംബന്ധിച്ച് മി. മള്ളൂരും മി. ഹബീബുമഹമ്മദുംതമ്മിൽ നടന്ന വാദത്തിൽ വെളിപ്പെട്ടതായ ഒരു പരമാത്ഥം മുസ്ലീം പള്ളികളുടെ അനാഥാവസ്ഥയും, ധമ്മസ്ഥാപനങ്ങളുടെ സ്വത്തുക്കൾ ആരുടെയും ചുമതലയില്ലാതെ അലംകോലപ്പെട്ടു പോകുന്നെന്നുള്ളതുമാണ്. ഈ മഹാദ്രോഹം നിയമശാസനത്താൽ മാററണമെന്ന് എച്ച്. ബി. ക്കു മാത്രമെ തോന്നിയൊള്ളു. 103-ലെ നിയമസഭയിൽ അദ്ദേഹം ഒരു “ഖാസിബിൽ” ഇതിലേക്കുവേണ്ടി അവതരിപ്പിച്ചു. എന്നിട്ട് അക്കാലത്ത് ഒരു മുസ്ലിം പ്രതിനിധിയായിരുന്ന വിദ്വാൻ ഇതിനെ എതിൎക്കുകയാണ് ചെയ്തതു് എന്ന് വ്യസനപൂവം പറയേണ്ടിയിരിക്കുന്നു. ലക്ഷോപിലക്ഷം വരുന്ന മുസ്ലീം സ്വത്തുക്കളുടെ ഫലദായകത്വം ഇന്നും അനിശ്ചിത സ്ഥിതിയിൽ സേവിക്കുകയാണ് ചെയ്യുന്നത്. ‘നബിദിനം’ പൊതു ഒഴിവാക്കിത്തീർത്തതും മറെറാരു കൃത്യമാണ്. മുസ്ലീം സമുദായത്തെ പോലെ, രാജ്യത്തിൻെറ പൊതു താല്പര്യങ്ങളുടെ നിവ്ഹണത്തിലും അദ്ദേഹം അത്യുത്സുകനാണ്. ശുദ്ധജലം കാനൽജലമായി കഴിയുന്ന ആലപ്പുഴയിൽ ഒരു ശുദ്ധജലവിതരണ പദ്ധതി ഉണ്ടാക്കേണ്ടതാണെന്നുള്ള നിവേദനം ഇപ്പോൾ ഫലപൂർത്തിയിൽ എത്തുന്നു. മി. പിററിൻെറ വിയോഗത്തിനുശേഷം ഒരു നാട്ടുകാരനെ പോലീസു കമ്മീഷണർവേഷം കെട്ടിച്ച് ദിവാൻ വാട്സ്, അധികാരങ്ങൾ കൈവശം വച്ചുകൊണ്ടിരിക്കുന്നതിനെപ്പററി നിയമസഭയിൽ നിശ്ശംകം എതിൎക്കുകയും, ആ സ്ഥാനം സ്ഥിരമായി ഒരു നാട്ടുകാരൻെറ അധീനത്തിൽ ഇരിക്കേണ്ടതിൻെറ ആവശ്യകത പ്രസ്താവിക്കുകയും ചെയ്തു. ദിവാൻ വാട്സിൻെറ നിയമസഭയിൽ പ്രക്ഷുബ്ധങ്ങളായ പല സംഭവങ്ങളും ഉണ്ടായിട്ടുണ്ട്. വത്തമാനപത്രറഗുലേഷൻ, ബ്രൂക്കുബോണ്ടുകേൾവി, ടോൾഗേററു സംകടം മുതലായി പലകാര്യങ്ങളും വന്നു. അതിൽ എല്ലാം മി. വാട്സിൻെറ ഈ ഉററമിത്രം ഗവണ്മെൻറിൻെറ എതിരാളിസംഘത്തിൽ ഉന്മേഷ സമ്പൂർണ്ണനായ ഒരു അംഗമായിരുന്നു. ഗവമ്മെൻറിനോടുള്ള നീരസം പ്രകടിപ്പിക്കുന്നതിനായി സഭാമന്ദിരത്തിൽ നിന്ന് ഒന്നു രണ്ടു തവണ വെളിയിൽ ഇറങ്ങിയവരിൽ പ്രധാനിയും മററാരും ആയിരുന്നില്ല. പണക്കാൎക്ക് നഷ്ടമുണ്ടാക്കുന്ന ആദായനികുതി വ്യവസ്ഥ നിയമസഭയിൽ വന്നപ്പോൾ, അതിനെ അനുകൂലിച്ചവരിൽ മുമ്പൻ വിശ്രുത കാക്കാഴം വണിഗ്വരൻെറ ഈ പുത്രൻ തന്നെ ആയിരുന്നു.

ജനാബ് എച്ച്. ബി. മഹമ്മദു രാവുത്തർ ഒരു പ്രസംഗകനൊ, പണ്ഡിതരത്നമൊ അ



**ജനാബ് പി. കെ. കുഞ്ഞു**

ഇദ്ദേഹമാണ്, അടുത്തുവരുന്ന നിയമസഭാ തെരഞ്ഞെടുപ്പിൽ ശ്രീമൂലം അസംബ്ലിയിലേക്കു കൊല്ലം-കൊട്ടാരക്കര നിയോജക മണ്ഡലത്തിൽ മുസ്ലീം സവീസ്‌ലീഗ് പാർലമെൻററി ബോർഡിനാലും സംയുക്തരാഷ്ട്രീയ കാൺഗ്രസ് പാർലമെൻററി ബോർഡിനാലും അംഗീകരിക്കപ്പെട്ടിരിക്കുന്ന സ്ഥാനാർത്ഥി.

ല്ല. വർത്തമാന പത്രങ്ങൾ എല്ലാം അനുദിനം വായിച്ച് ആനന്ദിക്കുക എന്നുള്ളതിൽ കൂടുതലായി അദ്ദേഹം ഒരു ഗ്രന്ഥപാരായണോത്സുകനും അല്ല. എന്നാൽ രണ്ടു പ്രധാന സമ്പത്തുകൾ അദ്ദേഹത്തിനുണ്ട്. സമസ്ത ലോകത്തിനും നന്മവരുന്നതിൽ അതിയായ ആഹ്ളാദം, ലോകഗതി സൂക്ഷ്മമായി ധരിക്കുന്നതിനുള്ള വാസന, ഇവരണ്ടും ഇത്രകൂടുതലായി മററാരിലും കാണപ്പെടുന്നതല്ല. നിസ്സീമമതവിശ്വാസമുള്ള ഒരു മുസ്ലീംഭക്തനാണ് അദ്ദേഹം. യാതൊരു കാരണവശാലും നിത്യപ്രാർത്ഥനകൾ അദ്ദേഹം മുടക്കീട്ടുള്ളതായി അറിവില്ല. പ്രത്യേകിച്ച് പരദേശങ്ങളിൽ നിന്നു വരുന്ന ഇസ്ലാം മതപണ്ഡിതന്മാരുമായി ഏറെനേരം സംഭാഷണം ചെയ്യുക അദ്ദേഹത്തിന് അതിയായ സുഖം ആണ്. എന്നാൽ ഈ ഭക്തി അന്യമതങ്ങളോടും സമുദായാദർശങ്ങളോടും അദ്ദേഹത്തിനുള്ള ആദരവിനെ വർദ്ധിപ്പിക്കുകയാണ് ചെയ്യുന്നത്.

എച്ച്. ബീ. യുടെ പാരിഷദവർഗ്ഗത്തെക്കാണുന്നവർ ചരിത്രവിശ്രുതമായ മുഗൾരാജസദസ്സിനെ അനുസ്മരിച്ചുപോകും. ബ്രാഹ്മണർ, നായർ, ഈഴവർ, ക്രിസ്ത്യാനി, മുസ്ലീം എന്നിങ്ങനെ വിവിധവർഗ്ഗക്കാരും എച്ച്. ബി. സദസ്സിലെ അംഗങ്ങളാണ്. മതസംബന്ധമായ സംഭാഷണം വരുകയാണെങ്കിൽ, അപ്പോൾ എച്ച്. ബി. സദസ്സിലെ മതപണ്ഡിതനായ പാശ്ചുപട്ടണം മൌൽവി എം. എസ്. ആലിം സായേപ്പോലെയുള്ളവരോട് ഇസ്ലാംതത്വങ്ങൾ വിശദീകരിക്കുന്നതിന് അദ്ദേഹം ആജ്ഞാപിക്കുന്നു. ഭാഷയുടെ വ്യത്യാസംകൊണ്ടോ, വാക്കുകളുടെ വൈജാത്യത്താലൊ കേൾവിക്കാർക്ക് ഈ മൌൽവിമാരുടെ പ്രസംഗങ്ങളിൽ വല്ല ഭാഗവും മനസ്സിലാകാതെ വരുമ്പോൾ, അദ്ദേഹംതന്നെ ആ കാര്യങ്ങൾ വിവരിക്കുന്നു. കുമാരൻനായർ, ദൊരസ്വാമിപിള്ള, മൈതീൻ പിച്ചറാവുത്തർ, ബിക്കുഭട്ടർ, കരുണാകരൻ, തോമസ് മുതലായി നാനാജാതിമതസ്ഥരും എച്ച്. ബി. യുടെ ശമ്പളക്കാരിൽ പെടുന്നുണ്ട്. ഈയിടെ അന്തരിച്ചുപോയ മഹാമനസ്വിനി മിസിസ് എച്ച്. ബി. യ്ക്കു് വിദ്യാഭ്യാസപരമായി സംഭവിച്ച അസ്വാധീനത, പത്തനാപുരത്തും പരിസരങ്ങളിലും ഉള്ള പെൺകുട്ടികൾക്ക് വരുതേരുതെന്ന് കരുതി അനേകായിരം രൂപാ ചിലവുചെയ്തു് അവിടെ "ഹാജിബാവാ മെമ്മോറിയൽ ബാലികാപാഠശാല" എന്നൊരു ഉന്നതവിദ്യാലയം സ്ഥാപിച്ചു. അവിടെയാകട്ടെ ഹെഡ്മാസ്റ്റർ ഒരു ക്രിസ്ത്യൻ, മുൻഷി ഒരു നായർ, രണ്ട് അസിസ്റ്റണ്ടന്മാർ ഈഴവർ എന്നിങ്ങനെ പല ജാതിയിൽപെട്ടവരാണ് അദ്ധ്യാപികാദ്ധ്യാപകന്മാർ.

തിരുവിതാംകൂർ നിയമസഭയിലേക്ക് ഒരു പൊതുനിയോജകമണ്ഡലത്തിൽ നിന്ന് മെംബറായിപ്പോയ ഏക മുസ്ലീം ജനാബ് എച്ച്. ബി. മഹമ്മദു റാവുത്തർ ആണല്ലൊ. ഇസ്ലാമിൻെറ ഏകത്വം, എല്ലാവർഗ്ഗക്കാരുമായി ഏകയോഗക്ഷേമത്തിൽ കഴിയും എന്നുള്ളതാണെന്നും, രാജ്യത്തിൻെറ പൊതുതാല്പര്യങ്ങളിൽ ജാതിമതഭിന്നതകൾ നോക്കിക്കൂടെന്നുള്ളതാണ് തിരുവിതാംകൂറിലെ മുസ്ലീമിങ്ങളുടെ യഥാർത്ഥമനസ്ഥിതിയെന്നും ഉള്ള സുശയസ്സ് ആ സമുദായത്തിനു ചേർക്കുകയാണ് മഹാമനസ്കനായ എച്ച്. ബി. മഹമ്മദുറാവുത്തർ തൻെറ പൊതുജീവിതംകൊണ്ടു ചെയ്തിട്ടുള്ളത്. അദ്ദേഹത്തിനു പററിയിട്ടുള്ള ഒരു മഹാവിപത്ത് അദ്ദേഹം ഒരു വലിയ കുബേരൻ ആണെന്നുള്ളതു മാത്രമാണ്. സമ്പൽപ്രവാഹത്തിൽ മജ്ജനംചെയ്യുന്ന പ്രഭുക്കന്മാരുടെ അമൂല്യ നന്മകൾക്ക് പ്രകാശംകിട്ടുന്നതിന് വളരെ പ്രയാസമാണല്ലൊ. ഈ അസ്വാധീനതയെ പററി ഏററവും ഖേദിക്കുന്നതു് എച്ച്. ബി. തന്നെയാണ്. ഒരിക്കലും ഒരു കാലത്തും അനീതിക്ക് വഴങ്ങികൊടുക്കാത്തതും, രാജ്യാഭിമാനവും മതഭക്തിയും എന്നും തുളുമ്പിനിൽക്കുന്നതും, സമസ്തലോകവിശാലവും, ഭൂതദയാസമ്പൂർണ്ണവും ആയ ഒരു ഹൃദയമാണ് എച്ച്. ബി. മഹമ്മദുറാവുത്തർക്കുള്ളത്. 1108-ൽ തിരുവിതാംകൂർ ഗവർമ്മെൻറ് നിയമസഭാപരിഷ്കാരത്തെപ്പററി പൊതുജനങ്ങളിൽനിന്ന് നിർദ്ദേശങ്ങൾ ആവശ്യപ്പെട്ടപ്പോൾ എച്ച്. ബി. യുടെ മുസ്ലീംസർവീസുലീഗ് സമർപ്പിച്ച പദ്ധതി കണ്ട് മഹാനായ സർ സി. പി. തന്നെ "ഇത്ര വിശാലഹൃദയനായ മുസ്ലീം ആര്?" എന്ന് ഒരു നായർ നേതാവിനോടു ചോദിക്കുകയുണ്ടായിട്ടുണ്ട്. ഭരണാധികാരപ്രതിഷ്ഠാപനം സംബന്ധിച്ച് സർവ്വീസുലീഗ്

## അടുത്തലക്കത്തിൽ



പ്രസിദ്ധപ്പെടുത്തിയ മംഗളാശംസകഗ്രന്ഥം തൃപ്പാദങ്ങളിൽ അടിയറവയ്ക്കുന്നതിന് തിരുമുമ്പിൽ എത്തിയ മഹമ്മദു റാവുത്തരുടെ വർദ്ധിതമായ സൌഹാർദ്ദത്തിൽ കനിഞ്ഞു തിരുമനസ്സുകൊണ്ട് പ്രസ്തുതാദർശങ്ങൾക്കു പ്രോൽസാഹനം നൽകുന്ന സുമധുരവചസ്സുകൾ അരുളിചെയ്തു. പ്രജാക്ഷേമൈകനിരതനായ ശ്രീചിത്തിരതിരുനാൾ പൊന്നുതിരുമേനിയും ഹൃദയസമ്പന്നനായ സചിവോത്തമൻ സർ സി. പി. രാമസ്വാമി അയ്യരും അനുനിമിഷം സങ്കല്പിക്കുന്ന ഭാവി തിരുവിതാംകൂറിൽ ഒരു അത്യുജ്വലരത്നമായി ഈ മഹാനുഭാവനിൽ നിതരാം പ്രശോഭിക്കുകതന്നെ ചെയ്യുന്നതാണ്. ഇദ്ദേഹത്തിൻെറ ആദർശങ്ങൾക്ക് ജഗന്നിയന്താവ് പ്രചുരപ്രചാരം ചേർക്കുമാറാകട്ടെ!

--o—



## മഹാമുനി അരവിന്ദഘോഷ്

ഇദ്ദേഹത്തിന്റെ ജനനം കല്ക്കത്തായിലാണ്. വിദ്യാഭ്യാസാർത്ഥം ഏഴാമത്തെ വയസ്സിൽ മാതാപിതാക്കന്മാരോടൊന്നിച്ച് ഇംഗ്ലണ്ടിൽപോയി. ഏറെക്കാലം അവിടെ താമസിച്ച് പഠിച്ച് പ്രസിദ്ധമായ കേംബ്രിഡ്ജ് സർവ്വകലാശാലയിൽ നിന്ന് ഒന്നാംക്ലാസ്സിൽ ട്രൈപ്പോസ് ബിരുദം സമ്പാദിച്ചശേഷം ഐ. സി. എസ്. പരീക്ഷയിലും വിജയിയായി. പക്ഷെ കുതിരസവാരിയിൽ പരാജിതനായതിനാൽ സർവീസിൽ എടുക്കുകയുണ്ടായില്ല. ഇംഗ്ലണ്ടിൽനിന്ന് മടങ്ങിയെത്തി ബറോഡാ ഗവന്മെന്റ് സർവീസിൽ പ്രവേശിച്ചു. കുറേനാൾ കഴിഞ്ഞു് അതുപേക്ഷിച്ച് ബങ്കാളിൽ ചെന്ന് രാഷ്ട്രീയപ്രവർത്തനങ്ങളിൽ ഏർപ്പെടുകയും അക്കാലത്ത് ബങ്കാളിൽ ഒരു മഹാശക്തിയായിരുന്ന "വന്ദേമാതരം" എന്ന പ്രതിദിനപത്രത്തിന്റെ ആധിപത്യം സ്വീകരിക്കുകയുംചെയ്തു. അങ്ങനെയിരിക്കെ, ബങ്കാളിൽ അന്ന് വളർന്നുതുടങ്ങിയിരുന്ന വിപ്ലവപ്രസ്ഥാനത്തിന് ആയുധസഹായംചെയ്യാനുള്ള കൂട്ടുകെട്ടിൽ പെട്ടു എന്ന ചാർജ്ജിന്മേൽ ആലിപ്പോർ ബോംബ് കേസിൽ ഇദ്ദേഹത്തെ അറസ്റ്റു ചെയ്കയുണ്ടായി. നിർദ്ദോഷിയെന്നു വിധിച്ച് ഈ കേസിൽ വിട്ടയയ്ക്കപ്പെട്ടെങ്കിലും 1910-ൽ രാജദ്രോഹകരമായ പ്രസംഗം ചെയ്തെന്നുള്ള വേറൊരു ചാർജ്ജിന് അറസ്റ്റ്ചെയ്യാൻ വാറണ്ടയച്ചിരിക്കുന്നതായറിഞ്ഞു് പിടികൊടുക്കാതെ ഫ്രഞ്ചുകാരുടെ അധീനതയിലുള്ള പാണ്ടിച്ചേരിയിൽ ചെന്ന് അദ്ദേഹം അഭയം പ്രാപിച്ചു. അന്നുമുതൽ രാഷ്ട്രീയപ്രവർത്തനം പാടേ ഉപേക്ഷിച്ച് ആത്മീയകാര്യങ്ങളിൽമാത്രം ജാഗരൂകനായിരിക്കുന്നു. അവിടെ അദ്ദേഹം ഒരാശ്രമവും സ്ഥാപിച്ചിട്ടുണ്ട്. അനവധി ശിഷ്യന്മാരും ഒരു മതഗ്രന്ഥാലയവും അവിടെ സംരക്ഷിക്കപ്പെട്ടു പോരുകയും ചെയ്യുന്നു. ഇദ്ദേഹം പ്രസിദ്ധങ്ങളായ അനേകം മതഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ട്. അവയിൽ പലതും പല ഭാഷകളിലേക്കും ഭാഷാന്തരപ്പെടുത്തുകയും ചെയ്തിരിക്കുന്നു. തന്മൂലം ഗാന്ധി, ടാഗോർ, ബോസ് എന്നീ ഭാരതത്തിന്റെ വീരസന്താനങ്ങളെപ്പോലെ അരവിന്ദഘോഷും ലോകം മുഴുവനും അറിയപ്പെട്ടിരിക്കുന്നു. മഹാപണ്ഡിതനായ ഈ മഹാമുനിയേയും അദ്ദേഹത്തിന്റെ ആശ്രമത്തേയും സന്ദർശിക്കുന്നതിനായി ആണ്ടുതോറും ലോകത്തിന്റെ നാനാഭാഗങ്ങളിൽനിന്നും അസംഖ്യംപേർ പാണ്ടിച്ചേരിയിൽ ചെല്ലാറുണ്ട്. ആണ്ടിൽ മൂന്നുതവണ മാത്രമെ അദ്ദേഹം സന്ദർശനം അനുവദിക്കയുള്ളു. അന്ന് ആരോടും സംസാരിക്കയുമില്ല. സന്ദർശകന്മാർ അദ്ദേഹം ഇരിക്കുന്ന മുറിയിൽ കയറി അദ്ദേഹത്തെ നമസ്കരിച്ചു മടങ്ങുക എന്നേയുള്ളു. വളരെ അപൂർവമായിട്ടു മാത്രം പ്രൈവറ്റുസന്ദർശനം അനുവദിക്കുന്നു. അങ്ങനെയുള്ള അവസരങ്ങളിൽ മാത്രമെ ആശ്രമവാസികളല്ലാത്തവരോടു സംസാരിക്കുകയുള്ളു. അരവിന്ദഘോഷിന് ഇപ്പോൾ 65 വയസ്സ് പ്രായമുണ്ട്.

## തിരഞ്ഞെടുപ്പ് തീയതികൾ

| | |
|---|---|
| 1. ശ്രീമൂലം അസംബ്ളി-ശ്രീചിത്തിര സ്റ്റേറ്റ് കൌൺസിൽ തിരഞ്ഞെടുപ്പുകൾക്കു നിർദ്ദേശപത്രികകൾ (നോമിനേഷൻപേപ്പർ) സമർപ്പിക്കേണ്ടതു്. | 1112 മീനം 23 |
| 2. നോമിനേഷൻപേപ്പർ പരിശോധിക്കുന്നതു് (സ്ക്രൂട്ടിനി) | 1112 മീനം 26 |
| 3. ശ്രീമൂലം അസംബ്ളി പൊതുനിയോജകമണ്ഡലങ്ങളിലെ തിരഞ്ഞെടുപ്പ് | 1112 മേടം 14<br>1112 മേടം 16 |
| 4. ശ്രീമൂലം അസംബ്ളി പ്രത്യേക നിയോജകമണ്ഡലങ്ങളിലെ തിരഞ്ഞെടുപ്പ്. | 1112 മേടം 21 |
| 5. ശ്രീചിത്തിര സ്റ്റേറ്റ് കൗൺസിൽ മണ്ഡലങ്ങളിലെ തിരഞ്ഞെടുപ്പ് | 1112 മേടം 21 |

## ഇതു നിങ്ങൾക്കറിയാമോ

റഷ്യയുടെ തലസ്ഥാനമായ മോസ്കോയിലെ മണിയാണ് ലോകത്തിലേയ്ക്കും വലിയമണി. അതിന് 200 ടൺ ഭാരവും 21 അടി പൊക്കവും 21 അടി വ്യാസവും ഉണ്ട്. ഇതു് 1773-ൽ സ്ഥാപിതമായി.

* * *

ലോകത്തിൽ വച്ച് ഏററവും വലിയ സിനിമാഹാൾ ന്യൂയോക്കിലെ റോക്സി എന്ന ഹാളാണ്. അവിടെ 6000 പേർക്കു സുഖമായിരിക്കാം.

* * *

വലിപ്പത്തിലും ജനസംഖ്യയിലും മികച്ചു നില്ക്കുന്ന ഖണ്ഡം ഏഷ്യാ ആകുന്നു.

* * *

ആസാമിലെ ചെറാപുഞ്ചി എന്ന പ്രദേശമാണ് കൂടുതൽ മഴയുള്ള സ്ഥലം.

* * *

അമേരിക്കൻ ഐക്യനാടുകൾ കഴിഞ്ഞാൽ ഏററവും കൂടുതൽ പഞ്ഞികൃഷിയുള്ളതു് ഇൻഡ്യയിലാകുന്നു.

* * *

ഏററവും അപൂൎവമായ വസ്തു റേഡിയമാണ്. ഇതു ഭൂമിയിലൊട്ടാകെ 10 ഔൺസു മാത്രമേയുള്ളു.

* * *

റബ്ബർ ധാരാളമുണ്ടാകുന്ന സ്ഥലങ്ങളിൽ മുഖ്യമായതു് മലയാ ആകുന്നു.

* * *

ലോകത്തിൽ ആവശ്യമുള്ള കാപ്പിഅരിയുടെ മൂന്നിൽ രണ്ടുഭാഗവും ബ്രസ്സീലിൽ നിന്നുമാണ് വരുന്നതു്.

* * *

യൂറോപ്പിലെ ഏററവും പഴക്കം ചെന്ന പ്രജാധിപത്യരാജ്യം സ്വിററ്സർലാൻഡ് ആകുന്നു.

* * *

ആകെ ചിലവാകുന്ന പുകയിലയുടെ മൂന്നിലൊരു പങ്കും അമേരിക്കൻ ഐക്യനാടുകളിലാണ് വിളയുന്നതു്.

* * *

ലോകത്തിൽ ചിലവാകുന്ന തേയിലയുടെ പകുതിയും ഇൻഡ്യയിൽ ഉണ്ടാകുന്നതാണ്.

* * *

തെക്കെ ആഫ്രിക്കയാണ് വജ്രത്തിന് ഏററവും പ്രസിദ്ധപ്പെട്ട ഭൂവിഭാഗം.

Reg. No. T. 11 & M. 2102 License No 76 dated 31—1—101

# കേരളകൗമുദി

ഞായറാഴ്ചതോറും പ്രസിദ്ധപ്പെടുത്തുന്നത്

പത്രാധിപർ: സി. വി. കുഞ്ഞുരാമൻ

| പുസ്തകം 28 | തിരുവനന്തപുരം, 1112 മീനം 15 ഞായർ | ലക്കം 13 |
| --- | --- | --- |







*Printed & Published by K. Krishnan Vydian at the Indira Printing Works, Pettah, Trivandrum*